# πλατίνα

PLATINUM JUBILEE SOUVENIR 2024






ST IGNATIOUS
ORTHODOX CATHEDRAL
YOUTH MOVEMENT
CHENGANNUR





**കത്തീഡ്രൽ യുവജന പ്രസ്ഥാനവും
ഇടവക ഗായകസംഘവും**

# πλατίνα

PLATINUM JUBILEE SOUVENIR 2024



ST IGNATIOUS
ORTHODOX CATHEDRAL
YOUTH MOVEMENT
CHENGANNUR



# വിശുദ്ധ ഗീവർഗീസ് സഹദാ

# മലങ്കരയുടെ പ്രഖ്യാപിത പരിശുദ്ധന്മാർ



പരിശുദ്ധ പരുമല തിരുമേനി



പരിശുദ്ധ യെൽദോ മാർ ബസേലിയോസ്



പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി

# മലങ്കര മെത്രാപ്പോലീത്തമാർ


മാർത്തോമ്മാ I


മാർത്തോമ്മാ II


മാർത്തോമ്മാ III


മാർത്തോമ്മാ IV


മാർത്തോമ്മാ V


മാർത്തോമ്മാ VI


മാർത്തോമ്മാ VII


മാർത്തോമ്മാ VIII


പുന്നത്ര ഗീവർഗീസ് മാർ ദിവന്നാസ്യോസ്


ചേപ്പാട് ഫിലിപ്പോസ് മാർ ദിവന്നാസ്യോസ്


പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്


ജോസഫ് മാർ ദിവന്നാസ്യോസ് അഞ്ചാമൻ പുലിക്കോട്ടിൽ


പരി. ഗീവർഗീസ് മാർ ദിവന്നാസ്യോസ് വട്ടശ്ശേരിൽ

# സഭയെ ശ്രേഷ്ഠമായി നയിച്ച മുൻ കാതോലിക്ക ബാവാമാർ



പരി. ബസേലിയോസ്
പൗലോസ് പ്രഥമൻ
കാതോലിക്ക ബാവാ



പരി. ബസേലിയോസ്
ഗീവർഗീസ് പ്രഥമൻ
കാതോലിക്ക ബാവാ



പരി. ബസേലിയോസ്
ഗീവർഗീസ് ദ്വിതീയൻ
കാതോലിക്ക ബാവാ



പരി. ബസേലിയോസ്
ഔഗേൻ പ്രഥമൻ
കാതോലിക്ക ബാവാ



പരി. ബസേലിയോസ്
മാത്യൂസ് പ്രഥമൻ
കാതോലിക്ക ബാവാ



പരി. ബസേലിയോസ്
മാത്യൂസ് ദ്വിതീയൻ
കാതോലിക്ക ബാവാ



പരി. ബസേലിയോസ്
ദിദിമോസ് പ്രഥമൻ
കാതോലിക്ക ബാവാ



പരി. ബസേലിയോസ്
പൗലോസ് ദ്വിതീയൻ
കാതോലിക്ക ബാവാ

# സ്മരണാഞ്ജലികൾ



**അഭി. ഗീവർഗീസ് മാർ പീലക്സിനോസ്**
(പുത്തൻകാവിൽ കൊച്ചുതിരുമേനി)



**അഭി. ദാനിയേൽ മാർ പീലക്സിനോസ്**



**അഭി. തോമസ് മാർ അത്താനാസ്യോസ്**

catholicos@mosc.in
officeofthecatholicos@mosc.in

0481 - 2574323, 2578500
www.mosc.in

**The Malankara Orthodox Syrian Church**
**CATHOLICATE OF THE EAST**

**BASELIOS MARTHOMA MATHEWS III**
**CATHOLICOS OF THE**
**APOSTOLIC THRONE OF**
**ST. THOMAS AND MALANKARA**
**METROPOLITAN**




**CATHOLICATE PALACE**
**KOTTAYAM - 686 004**
**KERALA, INDIA**

ജൂൺ 06, 2024

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനം പ്രസിഡന്റിനും പ്രവർത്തകർക്കും വാഴ്വ്

പ്രിയരെ,

എഴുപത്തഞ്ചു വർഷം പിന്നിടുന്ന ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിലെ യുവജനപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി പ്രവർത്തനങ്ങളുടെ അനുഗ്രഹകരമായ ഈ അവസരത്തിൽ നിങ്ങളോടൊപ്പം നാമും സന്തോഷിക്കുകയും പ്രസ്ഥാനത്തിന്റെ ചുമതലക്കാരെ മുക്തകണ്ഠം പ്രസംശിക്കുകയും ചെയ്യുന്നു. എഴുപത്തഞ്ചു വർഷങ്ങൾ ഈ പ്രസ്ഥാനത്തിന് ദിശാബോധം നൽകി നടത്തിയ മുൻകാല പ്രവർത്തകരെ നമുക്ക് നന്ദിയോടെ സ്മരിക്കാം.

ലക്ഷ്യബോധം നഷ്ടപ്പെട്ട് മയക്കുമരുന്നിനും മറ്റു സാമൂഹ്യ തിന്മകൾക്കും അടിമപ്പെടുന്ന ആധുനീക യുവത്വങ്ങൾക്കു മുൻപിൽ വലിയൊരു സാക്ഷ്യസമൂഹമായി നിലകൊള്ളുവാൻ നിങ്ങൾക്കു കഴിയട്ടെ എന്ന് നാം ആശംസിക്കുന്നു. ജൂബിലി പ്രസിദ്ധീകരണമായ 'പ്ലാറ്റിന' യ്ക്കു നമ്മുടെ ആശംസകൾ നേരുന്നു. ലക്ഷ്യബോധത്തോടെ, നന്മയുടെയും, സ്നേഹത്തിന്റെയും, കരുണയുടെയും വക്താക്കളായി നല്ല യുവശക്തിയായി നിങ്ങൾ മേൽക്കുമേൽ വളരട്ടെ എന്ന് നാം ആശംസിക്കുന്നു.

***പ്ലാറ്റിനം ജൂബിലി ആഘോഷങ്ങൾക്ക് നമ്മുടെ പ്രാർത്ഥനാ പൂർവ്വമായ അനുഗ്രഹാശംസകൾ.***

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**



പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തയുമായ
പരിശുദ്ധ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ
മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ

# The Malankara Orthodox Syrian Church

(CATHOLICATE OF THE EAST)

**DIOCESE OF CHENGANNUR**

**Most Rev. Dr. Mathews Mar Thimothios**

METROPOLITAN

**Orthodox Theological Seminary**
**P.B. No. 98, Kottayam - 686 001**
**Kerala, India.**
**Mob : 9447718511**
**thimothiosmathews@gmail.com**



**Office : Bethel Aramana, P.B. No. 38**
**Chengannur - 689 121**
**Kerala, India.**
**Phone : 0479-2451331, 2453310**
**bethelaramana@gmail.com**


***നമ്മുടെ ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി സ്റ്റീഫൻ വർഗീസ് കത്തനാർക്കും, ദേശത്തു പട്ടക്കാർക്കും, പള്ളി കൈക്കാരനും, മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കും, യുവജനപ്രസ്ഥാനം പ്രവർത്തകർക്കും, ശേഷം വിശ്വാസികൾക്കും വാഴ്വ്.***

പ്രിയരെ,

ചെങ്ങന്നൂർ ഭദ്രാസനത്തിന് തിലകക്കുറിയായി പ്രശോഭിക്കുന്ന ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ മലങ്കര സഭയുടെ നിർണ്ണായക ചരിത്ര മുഹൂർത്തങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുള്ളതാണ്. ചെങ്ങന്നൂരിന്റെ പഴമയുടെയും, പ്രൗഢിയുടെയും പ്രതീകമായ ആ ദേവാലയം ജാതിമത ഭേദമെന്യേ ഏവരുടെയും അഭയകേന്ദ്രമാണ്. സത്യവിശ്വാസത്തിന്റെ നിലയ്ക്കാത്ത സ്രോതസ്സായി, പരിശുദ്ധ റൂഹായുടെ പരിമള വാസനയായി, പൗരസ്ത്യ വാസ്തുശില്പ ചാരുതയോടെ നിലകൊള്ളുന്ന ചെങ്ങന്നൂർ കത്തീഡ്രൽ നസ്രാണി പൗരുഷത്തിന്റെ പ്രതീകം കൂടിയാണ്. മലങ്കര സഭയ്ക്ക് ശക്തമായ വേദശാസ്ത്ര അടിത്തറ പാകിയ ചെങ്ങന്നൂർ സുന്നഹദോസ് ഉൾപ്പെടെ ചരിത്രത്തിന് വിസ്മരിക്കാൻ കഴിയാത്ത ഉജ്ജ്വല മുഹൂർത്തങ്ങൾ ആ ദേവാലയത്തിന്റെ പൈതൃകമാണ്. ചെങ്ങന്നൂർ കേന്ദ്രമായി മലങ്കര സഭയ്ക്ക് ഒരു ഭദ്രാസനം രൂപീകരിക്കപ്പെട്ടത് തന്നെ ഈ മണ്ണിലെ വിശുദ്ധിയും അചഞ്ചലമായ വിശ്വാസ ദാർഢ്യവും പരിഗണനയിൽ എടുത്തുകൊണ്ടാണ്. ആ ഇടവകയിലെ യുവജനപ്രസ്ഥാനം പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്നതിന്റെ ഭാഗമായി പ്രസിദ്ധീകരിക്കുന്ന സുവനീറിന് എല്ലാവിധമായ ആശംസകളും നേരുന്നു. ഈ സുവനീർ പ്രസിദ്ധീകരിക്കുന്നതിനു പിന്നിൽ പ്രവർത്തിച്ച ഏവർക്കും, ജൂബിലി ആഘോഷങ്ങളിൽ പങ്കു ചേരുന്ന ഏവർക്കും അനുഗ്രഹാശംസകൾ നേരുകയും ചെയ്യുന്നു. ശേഷം പിന്നാലെ,

**28.06.2024**

***ദൈവം അനുഗ്രഹിക്കട്ടെ,***

**ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ**

**ദൈവകൃപയാൽ**
**കുന്നംകുളം  ഭദ്രാസന മെത്രാപ്പോലീത്തായും**
**അഖില മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം**
**പ്രസിഡന്റുമായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്**
**മെത്രാപ്പോലീത്തായിൽ നിന്ന്**




***നമുക്കേറ്റവും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരിയും, യുവജനപ്രസ്ഥാനം പ്രവർത്തകരും, ശേഷം വിശ്വാസികളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.***

മദ്ധ്യതിരുവിതാംകൂറിലെ മലങ്കര മാർത്തോമ്മൻ പൗരാണികതയുടെ ഈറ്റില്ലമായ ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയുടെ ഭാഗമായ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനം അതിന്റെ 75-ാം വാർഷികത്തോടനുബന്ധിച്ച് 'പ്ലാറ്റിനം' ജൂബിലി സുവനീർ പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ നാം അതിയായി സന്തോഷിക്കുന്നു. ഈ സുവനീർ പ്രസിദ്ധീകരിക്കുന്നതിലൂടെ പ്രസ്ഥാനത്തിന്റെ മുൻകാല പ്രവർത്തകരെ സ്മരിക്കുവാനും, നമ്മുടെ യുവതീയുവാക്കളുടെ സർഗ്ഗാത്മകമായ കഴിവുകളെ പ്രോജ്ജ്വലിപ്പിക്കുവാനും സാധിക്കട്ടെ.

ആരാധന, പഠനം, സേവനം എന്നീ ത്രിതല പാതയിൽ യുവജനങ്ങൾ അവരുടെ കഴിവുകളും, സാദ്ധ്യതകളും പരമാവധി പ്രയോജനപ്പെടുത്തി ഇടവകയ്ക്കും, സഭയ്ക്കും, സമൂഹത്തിനും ഉത്തമ മാതൃകയായി പ്രവർത്തിക്കുവാൻ ആ ഇടവകയിലെ യുവജന പ്രസ്ഥാനത്തിനു സാധിക്കുന്നു എന്നത് വളരെ അഭിനന്ദനാർഹമായ വസ്തുതയാണ്. പ്ലാറ്റിനം ജൂബിലിയോടനുബന്ധിച്ച് ബെഥേസ്ഥ ഭവനനിർമ്മാണ പദ്ധതി അടക്കമുള്ള നിരവധി ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തിയതിലൂടെ 2023-24-ലെ ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഏറ്റവും മികച്ച യൂണിറ്റായി സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജന പ്രസ്ഥാനം തെരഞ്ഞെടുക്കപ്പെട്ടത് അർഹതക്കുള്ള അംഗീകാരമായി നാം കാണുന്നു. വരും കാലങ്ങളിലും മികച്ച പ്രവർത്തനങ്ങൾ നടത്തുവാൻ ആ യൂണിറ്റിനു സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. നിങ്ങൾ ഈ വർഷം പ്രസിദ്ധീകരിക്കുന്ന പ്ലാറ്റിനം ജൂബിലി സുവനീറിന് എല്ലാ ആശംസകളും നേരുന്നു. ഈ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്ന ഇടവക വികാരിയെയും, യൂണിറ്റ് ഭാരവാഹികളെയും, എഡിറ്റോറിയൽ ബോർഡ് അംഗങ്ങളെയും കത്തീഡ്രൽ യുവജനപ്രസ്ഥാനം പ്രവർത്തകരെയും നാം പ്രത്യേകം അനുമോദിക്കുകയും ചെയ്യുന്നു.

ആ യൂണിറ്റിന്റെ മുന്നോട്ടുള്ള എല്ലാ പ്രവർത്തനങ്ങൾക്കും എല്ലാ വിജയാശംസകളും നേരുന്നു. നിങ്ങളേവരുടെയും പ്രാർത്ഥനാപൂർവ്വമായ പിന്തുണ പ്രസ്ഥാനത്തിനു അനുഗ്രഹ പ്രദമായിത്തീരട്ടെ. ശേഷം കാര്യങ്ങൾ പിന്നാലെ.

***ദൈവം അനുഗ്രഹിക്കട്ടെ,***

*St Thomas Orthodox Church, Toronto*
*2024 June 01*

ക്രിസ്തുവിൽ ബലഹീനനായ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ
(യുവജനപ്രസ്ഥാനം പ്രസിഡന്റ്)



അഭി. ഡോ. ഗീവർഗീസ് മാർ യൂലിയോസ്
( യുവജനപ്രസ്ഥാന പ്രസിഡന്റ് )

# പരിശുദ്ധ എപ്പിസ്കോപ്പൽ സിനഡ്



പരിശുദ്ധ മോറാൻ മാർ ബസേലിയോസ്
മാർത്തോമ്മാ മാത്യൂസ് തൃതീയൻ
കാതോലിക്കാ ബാവാ






കുറിയാക്കോസ് മാർ
ക്ലിമ്മീസ് വലിയ
മെത്രാപ്പോലീത്ത



ഡോ.യൂഹാനോൻ മാർ
ക്രിസോസ്റ്റമോസ്
(സിനഡ് സെക്രട്ടറി)



ഡോ.തോമസ് മാർ
അത്താനാസിയോസ്



ഡോ.യൂഹാനോൻ
മാർ മിലിത്തിയോസ്



ഗീവർഗീസ് മാർ
കൂറിലോസ്



സഖറിയ മാർ
നിക്കോളോവോസ്



ഡോ. യാക്കൂബ് മാർ
ഐറേനിയോസ്



ഡോ.ഗബ്രിയേൽ മാർ
ഗ്രിഗോറിയോസ്



യൂഹാനോൻ മാർ
പോളികാർപ്പോസ്



മാത്യൂസ് മാർ
തേവോദോസിയോസ്



ഡോ. ജോസഫ് മാർ
ദിവന്നാസ്യോസ്



ഡോ.എബ്രഹാം മാർ
എപ്പിഫാനിയോസ്



ഡോ.മാത്യൂസ് മാർ
തീമോത്തിയോസ്

# പരിശുദ്ധ എപ്പിസ്ക്കോപ്പൽ സിനഡ്


അലക്സിയോസ് മാർ
യൗസേബിയോസ്


ഡോ.യൂഹാനോൻ
മാർ ദിയസ്കോറസ്


ഡോ. യൂഹാനോൻ
മാർ ദിമെത്രിയോസ്


ഡോ. യൂഹാനോൻ
മാർ തേവോദോറോസ്


യാക്കോബ് മാർ
ഏലിയാസ്


ഡോ. ജോഷ്വാ മാർ
നിക്കോദിമോസ്


ഡോ. സഖറിയാസ്
മാർ അപ്രേം


ഡോ. ഗീവർഗീസ്
മാർ യൂലിയോസ്


ഡോ. ഏബ്രഹാം
മാർ സെറാഫിം


ഡോ. ഏബ്രഹാം മാർ
സ്തേഫാനോസ്


ഡോ. തോമസ് മാർ
ഈവാനിയോസ്


ഡോ. ഗീവർഗീസ് മാർ
തേയോഫിലോസ്


ഗീവർഗീസ് മാർ
പീലക്സിനോസ്


ഗീവർഗീസ് മാർ
പക്കോമിയോസ്


ഡോ. ഗീവർഗീസ് മാർ
ബർണബാസ്


സഖറിയാസ് മാർ
സേവേറിയോസ്



**വി. ഡി. സതീശൻ**
പ്രതിപക്ഷനേതാവ്
കേരള നിയമസഭ



## ആശംസ

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയുടെ യുവജന പ്രസ്ഥാന യൂണിറ്റ് (OCYM) പ്ലാറ്റിനം ജൂബിലിയുടെ നിറവിൽ എത്തിനിൽക്കുകയാണല്ലോ. ഇതോടനുബന്ധിച്ച് 'പ്ലാറ്റിന' എന്ന പേരിൽ ജൂബിലി സുവനീർ പുറത്തിറക്കുന്നു എന്നറിഞ്ഞതിൽ ഏറെ സന്തോഷം.

ഇടവകയുടെ പ്രവർത്തനങ്ങളിൽ കൂടുതലായി യുവജനങ്ങളെ ഉൾപ്പെടുത്തുക വഴി ആത്മീയകാര്യങ്ങളിൽ യുവാക്കളുടെ പങ്കാളിത്തവും സംശുദ്ധമായ ഭാവിതലമുറയും ആണ് രൂപപ്പെടുന്നത്. ഇടവകയുടെ കഴിഞ്ഞകാല പ്രവർത്തനങ്ങളിൽ OCYM ന് നിസ്തുലമായ പങ്ക് വഹിക്കാനായി എന്നുള്ളത് എടുത്തു പറയേണ്ട കാര്യമാണ്. ഏഴര പതിറ്റാണ്ട് കാലത്തെ പ്രവർത്തനങ്ങളുടെ ചരിത്രവും സംഭാവനയും ഉൾപ്പെടുത്തിക്കൊണ്ട് പ്രസിദ്ധീകരിക്കുന്ന ജൂബിലി സുവനീറിന് എല്ലാ ഭാവുകങ്ങളും നേരുന്നു.

*സ്നേഹപൂർവ്വം,*

04-04-2024

**വി.ഡി.സതീശൻ**



**സജി ചെറിയാൻ**
മത്സ്യബന്ധനം, സാംസ്കാരികം, യുവജനകാര്യം വകുപ്പ് മന്ത്രി
കേരള സർക്കാർ



## ആശംസ

അതിപുരാതന ദേവാലയമായ തിരുച്ചെങ്ങന്നൂർ മാതാപള്ളിയുടെ ഭാഗമായ ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിലെ യുവജന പ്രസ്ഥാനം നടത്തി വരുന്ന നിസ്വാർത്ഥ സേവനങ്ങൾ അഭിനന്ദനാർഹമാണ്.

യുവജനപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷത്തോടനുബന്ധിച്ച് 'പ്ലാറ്റിന' എന്ന പേരിൽ പ്രസിദ്ധീകരിക്കുന്ന സുവനീറിനും ആഘോഷപരിപാടികൾക്കും എന്റെ എല്ലാവിധ ഭാവുകങ്ങളും നേരുന്നു.

09-04-2024

**സജി ചെറിയാൻ**




**വീണാ ജോർജ്**
ആരോഗ്യം, വനിത, ശിശുവികസനവകുപ്പ് മന്ത്രി
കേരള സർക്കാർ



## സന്ദേശം

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിലെ യുവജനപ്രസ്ഥാനം യൂണിറ്റിന്റെ 75-ാം വർഷം പ്ലാറ്റിനം ജൂബിലി വർഷമായി 2023-24 ആചരിക്കുന്നു എന്നറിഞ്ഞതിൽ സന്തോഷം. ഇതിനോടനുബന്ധിച്ച് പ്രസിദ്ധീകരിക്കുന്ന 'പ്ലാറ്റിന' എന്ന ജൂബിലി സുവനീറിന് എല്ലാവിധ ആശംസകളും നേരുന്നു.

05-04-2024

**വീണാ ജോർജ്**




**കൊടിക്കുന്നിൽ സുരേഷ്**
ലോക്സഭാ എം. പി
മാവേലിക്കര



## ആശംസകൾ

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിലെ യുവജനപ്രസ്ഥാനം യൂണിറ്റ് (OCYM Unit) അതിന്റെ പ്ലാറ്റിനം ജൂബിലിയോടനുബന്ധിച്ച് 'പ്ലാറ്റിന' എന്ന പേരിൽ ജൂബിലി സുവനീർ പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ എനിക്ക് അതിയായ സന്തോഷം ഉണ്ട്. കഴിഞ്ഞ 75 വർഷമായി അശരണർക്കും സാധാരണക്കാർക്കും മറ്റ് കഷ്ടതയനുഭവിക്കുന്ന ജനവിഭാഗങ്ങൾക്കും വേണ്ടി യുവജനപ്രസ്ഥാനം നടത്തിവരുന്ന പ്രവർത്തനങ്ങൾ ശ്ലാഘനീയമാണ്. വരും കാലങ്ങളിലും ജീവകാരുണ്യ പ്രവർത്തനങ്ങളും ഇടവകയിലെ അംഗങ്ങളുടെ ആത്മീയവും സാമൂഹികവുമായ ഉന്നമനത്തിന് വേണ്ടിയുള്ള പ്രവർത്തനങ്ങളും തുടരുവാൻ കഴിയട്ടെ എന്ന് ഞാൻ ആശംസിക്കുന്നു. ഈ സുവനീർ തയ്യാറാക്കുന്നതിനായി നേതൃത്വം വഹിക്കുന്ന ഫാ. സ്റ്റീഫൻ വർഗ്ഗീസ് വികാരിയച്ചനും യുവ ജനപ്രസ്ഥാനം അംഗങ്ങൾക്കും ഒരിക്കൽക്കൂടി എന്റെ എല്ലാവിധ ആശംസകളും നേരുന്നു. യുവജനപ്രസ്ഥാനത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിന് എന്റെ എല്ലാവിധ പിന്തുണയും സഹകരണവും ഞാൻ ഉറപ്പ് നൽകുന്നു.

20-06-2024

**കൊടിക്കുന്നിൽ സുരേഷ്**



**ചാണ്ടി ഉമ്മൻ**
പ്രതിപക്ഷാംഗം
കേരള നിയമസഭ



## സന്ദേശം

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിലെ യുവജനപ്രസ്ഥാനം യൂണിറ്റ് അതിന്റെ പ്ലാറ്റിനം ജൂബിലി വാർഷികാഘോഷത്തോടനുബന്ധിച്ച് ഒരു സ്മരണിക പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ ഏറെ സന്തോഷിക്കുന്നു. യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തുന്ന നിസ്വാർത്ഥമായ സേവനങ്ങളും മാതൃകാപരമായ പ്രവർത്തനങ്ങളും പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു. വരും കാലങ്ങളിൽ ഇടവകയിലെ അംഗങ്ങളുടെ ആത്മീയവും ഭൗതികവുമായ പുരോഗതിക്കുവേണ്ടി നടത്തുന്ന പ്രവർത്തനങ്ങളോടൊപ്പം തന്നെ സാമൂഹിക ജീവകാരുണ്യ മേഖലകളിൽ കൂടുതൽ ശ്രദ്ധയൂന്നാനും പ്രത്യാശയുടെയും സാന്ത്വനത്തിന്റെയും സഹായഹസ്തങ്ങൾ സമൂഹത്തിന് സമർപ്പിക്കുവാനും കഴിയട്ടെ എന്നാശംസിക്കുന്നതോടൊപ്പം 'പ്ലാറ്റിന' എന്ന ജൂബിലി സുവനീർ തയ്യാറാക്കുന്നതിനായി പ്രവർത്തിച്ച ഏവർക്കും ഇതിന്റെ നേതൃത്വം വഹിക്കുന്ന ഫാ. സ്റ്റീഫൻ വർഗ്ഗീസ് വികാരിയച്ചനും എന്റെ ഹൃദയംഗമായ ആശംസകൾ നേരുന്നു.

*സ്നേഹത്തോടെ,*

05-06-2024

**ചാണ്ടി ഉമ്മൻ**

# എഡിറ്റോറിയൽ ബോർഡ്



റവ. ഫാ. സ്റ്റീഫൻ വർഗീസ്
പ്രസിഡന്റ്



മൃദുൽ ഫിലിപ്പ് ഈപ്പൻ
ചീഫ് എഡിറ്റർ



വിപിൻ ജോസ് പുതുവന
സബ് എഡിറ്റർ



മനു റ്റി. തോമസ്



ജെബിൻ റ്റി. മാത്യു



സോണി സി.
ഏബ്രഹാം



ടെസിൻ ജി. തോമസ്
മീഡിയ



സാജൻ ജോസഫ്



ഹന്ന സൂസൻ ജോസ്



ജോസ്ന സാറാ വർഗീസ്

# ഉള്ളടക്കം

# ആമുഖം

റവ. ഫാ. സ്റ്റീഫൻ വർഗീസ്
പ്രസിഡന്റ്



ആരാധനാ-പഠനം-സേവനം എന്ന ലക്ഷ്യവുമായി പരിശുദ്ധ സഭയിൽ പ്രവർത്തിക്കുന്ന ആത്മീക പ്രസ്ഥാനമാണല്ലോ യുവജന പ്രസ്ഥാനം (OCYM). ക്രിസ്തു യോഹന്നാനെക്കുറിച്ച് സാക്ഷിക്കുന്നുണ്ട്. “അവൻ ജ്വലിച്ച് പ്രകാശിക്കുന്ന വിളക്കായിരുന്നു” എന്ന് ഇപ്രകാരം നമ്മുടെ യുവജനങ്ങൾ സഭയ്ക്കു വേണ്ടി, സമൂഹത്തിനുവേണ്ടി, ഇടവകയ്ക്ക് വേണ്ടി, കുടുംബത്തിന് വേണ്ടി ജ്വലിച്ച് പ്രകാശിക്കുന്നവരായിരിക്കണം. ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയുടെ യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷത്തിന്റെ നാളുകളിലൂടെ യാത്ര ചെയ്യാൻ സാധിച്ചത് ഒരു ദൈവകൃപയത്രെ. കഴിഞ്ഞ 75 വർഷങ്ങൾ പ്രസ്ഥാനത്തിന്റെ ഒരു ചരിത്ര ഭൂമികയാണ്. നമ്മുടെ യുവജനങ്ങൾക്ക് ക്രിസ്തുവിൽ ബലപ്പെട്ട് വളരുവാൻ കഴിയണം. അപ്പോഴാണ് സ്വയം പ്രകാശിതരായി തീരുവാൻ സാധിക്കുന്നത്. ചരിത്രത്തെ നയിക്കുവാൻ കഴിയുന്ന യുവജനങ്ങൾ ഈ ഇടവകയുടെ സമ്പത്താണ്.

യൗവനം ദൈവത്തിന്റെ ദാനം ആണ്. അതിനെ ദൈവഹിതത്തിന് അനുയോജ്യമായി ക്രമീകരിച്ചാൽ ക്രിസ്തീയ ജീവിതം ധന്യമാകും. മനുഷ്യജീവിതത്തിൽ സ്വതന്ത്ര്യമായി ചിന്തിക്കുകയും തീരുമാനങ്ങൾ എടുക്കുകയും ചെയ്യുവാൻ കഴിയുന്ന കാലഘട്ടമാണ് യൗവനകാലം. ഈ കാലത്തെ ചിന്താഗതികൾക്ക് കൂടുതൽ നേർമ്മയും മനുഷ്യത്വവും ഉണ്ടാകേണ്ടതുണ്ട്.

ഇല്ലെങ്കിൽ അത് സമൂഹത്തിന് ഏറെ ദോഷം ചെയ്യും. വിവിധ കാരണങ്ങളാൽ യുവജനങ്ങൾ ഇന്ന് അവരുടെ യൗവനത്തിന്റെ കർമ്മ ശേഷി സ്വന്തം ആവശ്യങ്ങൾക്ക് മാത്രം സ്വാർത്ഥപരമായി ഉപയോഗിച്ചു വരുന്നു എന്നത് ഏറെ ദുഃഖകരമായ കാര്യമാണ്. ഒരു പുനർചിന്തനം ഇവിടെ ആവശ്യമാണ്. ദൈവം ആക്കിയിരിക്കുന്ന സ്ഥാനങ്ങൾ, നൽകിയിരിക്കുന്ന ആരോഗ്യവും, കർമ്മശേഷിയും സമസൃഷ്ടികളെ കൂടി കരുതുവാനും സാധാരണ ജീവിതത്തിനു പോലും വെല്ലുവിളികൾ നേരിടുന്നവരെ താങ്ങി നിർത്തുവാനും ഉപയോഗിക്കുന്നതാണ് ദൈവഹിതം എന്ന് മനസ്സിലാക്കേണ്ടതുണ്ട്. മനസ്സിന്റെ കരുണ വാക്കുകളിൽ മാത്രം ഒതുക്കാതെ കർമ്മപദങ്ങളിൽ കൂടി പ്രതിഫലിപ്പിക്കുവാൻ യുവജനങ്ങൾക്ക് കഴിയണം. ഓരോരുത്തർക്കും നൽകപ്പെട്ടിരിക്കുന്ന താലന്തുകളും, ശേഷിയും വിവിധങ്ങൾ ആണ്. കൂട്ടായ ശ്രമങ്ങൾ വലിയ മാറ്റങ്ങൾ ഈ സമൂഹത്തിൽ കൊണ്ടു വരുവാൻ കഴിയും.

ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം ഈ സഭയിലെ യുവജനങ്ങളെ മുഴുവൻ ഉൾക്കൊള്ളാൻ പാകത്തിൽ വിശാലമായ അർത്ഥതലത്തിൽ വിഭാവനം ചെയ്തിട്ടുള്ളതാണ്. യുവജനങ്ങളെ ആരാധനജീവിതത്തിലൂടെ വളർത്തി, നന്മയുടെയും ഉൽകൃഷ്ട ജീവിതത്തിന്റെയും രീതികൾ അവരെ പഠിപ്പിച്ച്, സമൂഹത്തിന്റെയും സഭയുടെയും ഉന്നമനത്തിന് ഉതകുന്ന സേവനങ്ങൾ ചെയ്യുവാൻ പ്രാപ്തരാക്കുന്നതിനും അതിനുള്ള അവസരങ്ങൾ നൽകുന്നതിനും യുവജനപ്രസ്ഥാനം ഉന്നം വയ്ക്കുന്നു. ആ രീതിയിൽ യുവജന പ്രസ്ഥാന പ്രവർത്തകർ വളരുമ്പോൾ അവരിലൂടെ സഭയും അത് ഉൾപ്പെടുന്ന സമൂഹവും അഭംഗുരം നിലനിൽക്കും.

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനം സഭയ്ക്കും ഈ നാടിനും അഭിമാനമായി, ഏറെ നന്മ പ്രവർത്തനങ്ങൾ നിർവഹിച്ചു കൊണ്ട് 75 വർഷങ്ങളായി ഇവിടെ തുടരുന്നു എന്നത് ഏറ്റവും സന്തോഷം ഉളവാക്കുന്ന കാര്യമാണ്. കാലാ കാലങ്ങളിൽ ഇതിന് നേതൃത്വം നൽകിയവരും പ്രവർത്തിച്ചവരും ആയ എല്ലാവരെയും ദൈവസാന്നിധിയിൽ സമർപ്പിക്കുന്നു. ഈ യുവജനപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി കാലഘട്ടത്തിൽ അതിന്റെ പ്രസിഡന്റ് ആയി എളിയ നേതൃത്വം നൽകുവാൻ ദൈവം തന്ന കൃപക്കും അവസരത്തിനും ഞാൻ ഏറെ നന്ദിയുള്ളവനാണ്. പ്ലാറ്റിനം ജൂബിലി വർഷത്തിന്റെ പ്രവർത്തനങ്ങൾ വളരെയധികം നല്ലതാക്കുവാൻ ശ്രദ്ധ വയ്ക്കാൻ കഴിഞ്ഞു. പ്രവർത്തന മികവിന്റെ അംഗീകാരമായി ഈ വർഷം A+ ഗ്രേഡ് നൽകി ചെങ്ങന്നൂർ ഭദ്രാസനം ഈ യൂണിറ്റിനെ ആദരിച്ചു എന്നതും ശ്രദ്ധേയമായി. വിവിധ പ്രവർത്തനങ്ങളിൽ പങ്കാളികളായ സ്നേഹനിധികൾ ആയ എല്ലാ യുവജനപ്രസ്ഥാന പ്രവർത്തകരെയും അനുമോദിക്കുന്നു. യുവജനപ്രസ്ഥാന പ്രവർത്തകർക്ക് എന്നും താങ്ങും തണലും ആയി വേണ്ടുന്ന പ്രോത്സാഹനങ്ങൾ നൽകുന്ന ഇടവക ജനങ്ങളോട് ഉള്ള നന്ദി അറിയിക്കുന്നു.

പരിശുദ്ധനായ ഇഗ്നാത്തിയോസ് സഹദായുടെ മധ്യസ്ഥതയാലും പൂർവ്വപിതാക്കളുടെ പ്രാർത്ഥനയാലും, ഇടവകയിലെ യുവജനങ്ങളുടെ നിസ്വാർത്ഥതയോടെയുള്ള സേവന-തല്പരമായ പ്രവർത്തനങ്ങളാലും, ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനം പ്രൗഢോജ്വലമായി എന്നും നിലനിൽക്കട്ടെ, ഭാവുകങ്ങൾ.

*ഫാ. സ്റ്റീഫൻ വർഗ്ഗീസ്*
*(വികാരി,* കത്തീഡ്രൽ യുവജനപ്രസ്ഥാന പ്രസിഡന്റ്*)*

# യുവജനപ്രസ്ഥാന ഭാരവാഹികൾ 2023 -24


ഫാ. സ്ലീഫൻ വർഗീസ്
പ്രസിഡന്റ്


ഫാ. ജിയോ എം. സോളമൻ
സഹവികാരി 2023 സെപ്തം. വരെ


മനു റ്റി. തോമസ്
വൈസ് പ്രസിഡന്റ്


രൂബേൻ ജോൺ മാത്യു
സെക്രട്ടറി

## ജോയിന്റ് സെക്രട്ടറിമാർ


നോയൽ അനിൽ തോമസ്


ഹന്നാ സൂസൻ ജോസ്

## ട്രഷറർ


അനു വർഗീസ്

## പ്രോഗ്രാം കോർഡിനേറ്റേഴ്സ്


ജിബിൻ മാത്യു


സാജൻ ജോസഫ്

## കമ്മിറ്റിയംഗങ്ങൾ


മെൽവിൻ ജോൺ മാത്യു


ജെബിൻ റ്റി. മാത്യു


സോണി സി. ഏബ്രഹാം


ഏബൽ തോമസ് കുര്യൻ


ടോം കോശി

## ഓഡിറ്റർമാർ


ജെന്ന എൽസാ ഉമ്മൻ


എബ്രഹാം മാത്യു

## മീഡിയ വിഭാഗം


ഗീവർഗീസ് ചാക്കോ


മൃദുൽ ഫിലിപ്പ് ഈപ്പൻ


ജോമോൻ വർഗീസ്


ടെസിൻ ജി. തോമസ്

# യുവജനപ്രസ്ഥാന ഭാരവാഹികൾ 2024 -25


ഫാ. സ്ലീഫൻ വർഗീസ്
പ്രസിഡന്റ്


മനു റ്റി. തോമസ്
വൈസ് പ്രസിഡന്റ്


രൂബേൻ ജോൺ മാത്യു
സെക്രട്ടറി


ഗീവർഗീസ് ചാക്കോ
ജോയിന്റ് സെക്രട്ടറി


ജോസ്ന സാറാ വർഗീസ്
ജോയിന്റ് സെക്രട്ടറി


ടോം കോശി
ട്രഷറർ

## കമ്മിറ്റിയംഗങ്ങൾ


സാജൻ ജോസഫ്


ജെബിൻ റ്റി. മാത്യു


ഹന്നാ സൂസൻ ജോസ്


ജെറിൻ മാത്യു


ഗ്രിഗറി രാജീവ്

## ഓഡിറ്റർമാർ


മെൽവിൻ ജോൺ മാത്യു


ജെന്ന എൽസാ ഉമ്മൻ

## മീഡിയ വിഭാഗം


മെൽവിൻ ജോൺ മാത്യു


മൃദുൽ ഫിലിപ്പ് ഈപ്പൻ


ജോമോൻ വർഗീസ്

## മീഡിയ വിഭാഗം


ഗീവർഗീസ് ചാക്കോ


സോണി സി. ഏബ്രഹാം


സോന വർഗീസ്


മാമ്മൻ സി. തോമസ്


ഗ്രിഗറി ജോൺ

# വൈദീക പദവിയിലേക്ക് വിളിച്ചടുക്കപ്പെട്ട ഞങ്ങളുടെ അഭിമാനങ്ങൾ



വെരി. റവ. ജേക്കബ് ജോൺസ്
കോർ എപ്പിസ്ക്കോപ്പാ
വടക്കേറ്റത്ത് ഹംബിൾ കോട്ടേജ്



റവ. ഫാ. പി. വി. ജോൺ
പടിഞ്ഞാറേപ്പുറത്ത്



റവ. ഫാ. വിമൽ മാമ്മൻ ചെറിയാൻ
കടന്തോട്ടിൽ



റവ. ഫാ. ഡോ. ഏബ്രഹാം കോശി
കുന്നുംപുറത്ത്



റവ. ഫാ. ഗ്രിഗറി വർഗീസ്
കണ്ടത്തിൽ കോട്ടേജ്



റവ. ഫാ. ഒബിൻ ജോസഫ്
ഇറപ്പുഴ സീനായ് ഭവൻ

# ഇടവകയെയും യുവജനപ്രസ്ഥാനത്തെയും നയിച്ച വൈദികർ


റവ. ഫാ. യാക്കോബ് കത്തനാർ
1872-1926


റവ. ഫാ. ഫീലിപ്പോസ് കത്തനാർ
1926-1977


വെരി. റവ. ബർശെനോ റമ്പാൻ
1977


റവ. ഫാ. ഏബ്രഹാം
1977


റവ. ഫാ. സി. ജെ. ജോർജ്
1977-1980


റവ. ഫാ. റ്റി. ജി. സ്റ്റീഫൻ
1980-1983


വെരി. റവ. തേയോഫോറസ് റമ്പാൻ
1983


റവ. ഫാ. പി. ഇ. തോമസ്
1983-1984


വെരി. റവ. കെ. എസ്. ശമുവേൽ കോർ എപ്പിസ്കോപ്പ
1984-1987


വെരി. റവ. കെ. ഒ. ഫിലിപ്പ് കോർ എപ്പിസ്കോപ്പ
1987-1991


റവ. ഫാ. കെ. ജി ചെറിയാൻ
1991-1995


റവ. ഫാ. കെ. സി. ജേക്കബ്
1995-1998


വെരി. റവ. തോമസ് തേക്കിൻ കോർ എപ്പിസ്കോപ്പ
1998-2001


റവ. ഫാ. നൈനാൻ വി. ജോർജ്
2001-2004


റവ. ഫാ. രാജൻ വർഗീസ്
2004-2010


റവ. ഫാ. തോമസ് ജോസഫ്
2010-2013


റവ. ഫാ. ഷിബു വർഗീസ്
2013-2016


റവ. ഫാ. മാത്യു ഏബ്രഹാം
2016-2018


റവ. ഫാ. കുര്യൻ ജോസഫ്
2018-2019


റവ. ഫാ. ഐപ്പ് പി. സാം
2019-2022


റവ. ഫാ. റ്റിനോ തങ്കച്ചൻ
2021-2022
സഹവികാരി


റവ. ഫാ. ജിയോ എം. സോളമൻ 2022-2023
സഹവികാരി

# ഇടവകയുടെ ദിവംഗതരായ വൈദികർ



**പൂവത്തൂർ ദിവ്യശ്രീ യാക്കൂബ് കത്തനാർ**
ക്രാന്തദർശിയും, സെന്റ് ഇഗ്നേഷ്യസ് ദേവാലയ സ്ഥാപകനും.



**പൂവത്തൂർ ദിവ്യശ്രീ ഫീലിപ്പോസ് കത്തനാർ**



**ദിവ്യശ്രീ വി. കെ. ഏബ്രഹാം കത്തനാർ**
വാഴാംവേലിൽ



**വെരി. റവ. ബർസൈനോ റമ്പാൻ**
പുല്ലാംവ്ളാലിൽ



**റവ. ഫാ. ജേക്കബ് സ്കറിയ**
പൂതിയോട്ട്

# ഇടവക ഭരണസമിതി



2023 - 2024



2024 - 2025

# 'ബഥേൽ' എന്ന ദേവാലയ കവാടം



ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

'ബഥേൽ' – ദൈവത്തിന്റെ ആലയമാണത്. (മുമ്പ് ആ സ്ഥലത്തിന്റെ പേര് 'ലൂസ്' എന്നായിരുന്നത്രെ). ഉല്പത്തി പുസ്തകത്തിലെ വിവരണമനുസരിച്ച് ഒരു യുവാവ് കുശാഗ്രബുദ്ധിയും, സാഹസികനുമായ ഒരാൾ – ദൈവത്തോട് നേരിട്ട് ഇടപെടുന്ന ഇടമാണത്. അസാധാരണമായ ഒരു സമാഗമം. 'യാക്കോബ് സാധുശീലനും കൂടാരവാസിയുമായിരുന്നു' എന്നാണ് വിവരണം. കാര്യമായ 'exposure' കിട്ടിയിരുന്നില്ല എന്ന് വിവക്ഷ. ഒരു പ്രത്യേക ഗാർഹിക സാഹചര്യത്തിൽ യാക്കോബിന് ഒരു Migration വേണ്ടി വന്നു. അതൊരു വഴിത്തിരിവാകുകയും ചെയ്തു. (ഉല്പ. 28)

ചെറുപ്പത്തിൽ തന്നെ സഹോദരനെ ചതിക്കാൻ മടി കാണിക്കാത്ത ഒരു പ്രകൃതമായിരുന്നു യാക്കോബിന്; സഹോദരനെ മാത്രമല്ല അച്ഛനെയും, അമ്മയുടെ സഹായത്തോടെ അരങ്ങേറിയ ഒരു നാടകമായിരുന്നു കാരണം. ഈ കുറ്റബോധം, യാക്കോബിനെ ദീർഘകാലം പിന്തുടർന്നതായി കാണുന്നു. 'കായേൻ-ഹാബേൽ' സംഭവത്തിന്റെ തനിയാവർത്തനം ഉണ്ടാകാതെയിരിക്കാൻ, സഹോദരനെ ഭയന്ന് ആ യുവാവിന് നാടുവിടേണ്ടി വന്നു. ഈ നാടകത്തിന്റെ തിരക്കഥ തയ്യാറാക്കിയത് അമ്മയായിരുന്നതുകൊണ്ട്, സ്വന്തവീട്ടിൽ നിന്നുള്ള യാക്കോബിന്റെ പലായനം അമ്മയ്ക്ക് ദുഃഖം വരുത്തിയതുമില്ല.

ഈ പാലായനത്തിലാണ് യാക്കോബ് യഹോവയെ നേരിടുന്നത് "സ്വപ്നം ചിലർക്ക് ചിലകാലമൊത്തിടും" എന്ന ചൊല്ലുപോലെ, ഇവിടെ സ്വപ്നം യാഥാർത്ഥ്യമായി. സുഖമായി മാതാപിതാക്കളോടൊപ്പം കഴിഞ്ഞിരുന്ന യുവാവാണ്, വെളിമ്പ്രദേശത്ത്, ഒരു കല്ല് തലയിണയാക്കി, "ഭൂമിശയനം" ചെയ്യുന്നത്! അത്തരമൊരു ഏകാന്തപഥികന്റെ നിസ്സാഹായാവസ്ഥയിലാണ് ഒരു അസാധാരണ സ്വപ്നവും, യഹോവയുമായുള്ള "കണ്ടുമുട്ടലും". ഞാൻ അബ്രഹാമിന്റെയും യിസഹാക്കിന്റെയും ദൈവമെന്ന് സ്വയം പരിചയപ്പെടുത്തുന്നത്, യാക്കോബിനെ, കുടുംബബന്ധങ്ങളെപ്പറ്റിയും, കുടുംബത്തിന് ലഭിച്ച യഹോവയുടെ പരിരക്ഷയെപ്പറ്റിയും അനുസ്മരിപ്പിക്കാനായിരിക്കണം. ദൈവ-മനുഷ്യ ബന്ധം സ്ഥാപിക്കുന്നതിനും, പുതുക്കുന്നതിനും മുൻകയ്യെടുക്കുന്നത് ദൈവം തന്നെയാണ് എന്നത് ചിന്തനീയമാണ്. യാത്രയ്ക്കിടെ ഉറക്കത്തിൽ സ്വപ്നം കാണുന്നവന്, അവൻ കിടക്കുന്ന ഭൂമി വാഗ്ദാനം ചെയ്തുകൊണ്ടാണ് സംഭാഷണം ആരംഭിക്കുന്നത്. അച്ഛനും മുത്തശ്ശനും കാത്തുസൂക്ഷിച്ച യഹോവ ഭക്തി, തുടരുന്നതിന്, ഈ യുവാവും തയ്യാറാണെന്ന് പ്രഖ്യാപിച്ചു. നിബന്ധനകളോടെ.

തന്റെ 'മിനിമം' ജീവിതാവശ്യങ്ങൾ, യാക്കോബ് യഹോവയ്ക്കു മുമ്പിൽ അവതരിപ്പിക്കുന്നു. അതാണ്, യാക്കോബിന്റെ യഹോവ ഭക്തിയുടെ കാതൽ. എന്നാൽ മനുഷ്യൻ "അപ്പം കൊണ്ടു മാത്രമല്ല ജീവിക്കുന്നത്" എന്നു ഗ്രഹിക്കാൻ യാക്കോബിന് ഒരു പുരുഷായുസ്സുതന്നെ വേണ്ടി വന്നു. (മത്തായി 4:4) ജീവിത സായാഹ്നത്തിൽ, ക്ഷാമകാലത്ത്, ആഹാരം തേടി, സ്വന്തം മകന്റെ മുമ്പിൽ നിൽക്കുന്നതിന്റെ അർത്ഥവും മിസറേമിൽ വച്ച് യാക്കോബിന് മനസ്സിലായി കാണും.

ദൈവത്തിന് മുമ്പിൽ 'ഡിമാന്റുകൾ' നിരത്താൻ മടിയില്ലാത്ത യാക്കോബിന് ബോധോദയം വരുത്തുന്ന സംഭവങ്ങൾ പുറമെ പുറമെ ഉണ്ടായിക്കൊണ്ടിരുന്നു. ലാബാന്റെ വീട്ടിൽ നിന്നുള്ള ഒളിച്ചോട്ടം, ഏശാവിനെ നേരിടുന്നതിന് മുമ്പ് ദൈവദൂതനുമായുള്ള മല്പി



ടുത്തം, പിറ്റേന്നാൾ ഏശാവിനെ നേരിടുന്ന യൗസേഫ്, ബന്യാമിനും നഷ്ടപ്പെട്ടല്ലോ എന്നുള്ള വാർദ്ധക്യത്തിലെ 'പുത്രഭാവം" അങ്ങനെയെന്തെല്ലാം.

എങ്കിലും ഗോത്രപിതാക്കന്മാരുടെ നാൾവഴിയിൽ നിന്നും യഹോവ അവനെ തള്ളിക്കളഞ്ഞില്ല. അവൻ തെരെഞ്ഞെടുക്കപ്പെട്ട "യിസ്രായേലാണ്. പല പരീക്ഷണ ഘട്ടങ്ങളിലൂടെ കടത്തിവിട്ടാണ് അവനെ യഹോവ രൂപപ്പെടുത്തുന്നത്. കീഴടങ്ങാൻ തയ്യാറാകാതെ 'മല്പിടുത്തം' നടത്തി ജയിക്കാമെന്നാണ് യാക്കോബ് കണക്കു കൂട്ടിയിരുന്നതെന്നു തോന്നുന്നു. ആരോഗ്യവും ബുദ്ധിയും കൂട്ടായുണ്ടായിരുന്നു. പക്ഷെ സ്വന്തം ബുദ്ധിയിൽ മാത്രമൂന്നിയാൽ പരാജയപ്പെടുമെന്നു പഠിക്കാൻ വർഷങ്ങൾ വേണ്ടി വന്നു എന്നത് ചരിത്രം.

ദൈവത്തിന് മുമ്പിൽ നിബന്ധനകൾ നിരത്തുകയും, എനിക്ക് എങ്ങനെയും ആരെയും ചതിച്ചായാലും ജീവിക്കണം എന്നുള്ള ചിന്ത നിരർത്ഥകമാണ്. അത് യഥാർത്ഥ ഭക്തിയുടെ ലക്ഷണമല്ല. മറിച്ച് കീഴടക്കമാണ് വേണ്ടത്. മല്ലുപിടിച്ച ദൈവദൂതന്റെ മുമ്പിലും, താൻ മുമ്പു ചതിച്ച, സഹോദരൻ ഏശാവിന്റെ മുമ്പിലും കീഴടങ്ങിയ യാക്കോബ് ദൈവത്തിന്റെ മുമ്പിൽ കീഴടങ്ങാൻ പഠിച്ചു. ദൈവ-മനുഷ്യ ബന്ധത്തിൽ കീഴടക്കമാണ് 'വിജയത്തിന്റെ' ഏകമാർഗ്ഗം. അത് വിജയത്തിൽത്തന്നെ എത്തിക്കുകയും ചെയ്യും. വി. കന്യകമറിയാമിന്റെ പ്രഖ്യാപനം ശ്രദ്ധിക്കാം. "ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ".

അവിടെ ദേവാലയ വാതിൽ തുറക്കപ്പെടുന്നു. സ്വപ്നത്തിൽ നിന്നുണർന്ന യാക്കോബ് ഗ്രഹിച്ച സത്യമാണ് 'ഇത് സ്വർഗ്ഗത്തിൻ വാതിലാണ്'. ഈ വാഗ്ദത്ത ഭൂമിയിൽത്തന്നെയാണല്ലോ പിന്നീട് ദേവാലയമുയർന്നതും. 'വീഴ്ചയും, എഴുന്നേല്പ്പും' യാക്കോബിന്റെ ജീവിതത്തിലെ തുടർക്കഥയാണ്. എന്നാൽ വീണിടത്തു തന്നെ കിടക്കാതെ എഴുന്നേൽക്കാനും ദൈവത്തിന് മുമ്പിൽ അടിയറവ് പറയാനും പഠിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. എല്ലാ ദുഃഖവും അവസാനിച്ച്, കുടുംബസമാഗമത്തിന്റെ മാധുര്യവും നുകർന്നശേഷം മരിക്കാൻ ദൈവം അദ്ദേഹത്തിന് അവസരം നൽകുകയും ചെയ്തു.

ചോരത്തിളപ്പിൽ യഹോവയ്ക്കു മുമ്പിൽ നിബന്ധനകൾ നിരത്തുന്ന യാക്കോബ് എല്ലാകാലത്തെയും യുവജനങ്ങൾക്ക് മാർഗ്ഗദർശിയാണ്. ഈയിന കാര്യങ്ങൾ ചെയ്തു തന്നാൽ, നീ എന്റെ ദൈവമായിരിക്കുമെന്നു പറയുന്ന ഭാഷ യഥാർത്ഥ വിശ്വാസത്തിന്റെയും ഭക്തിയുടേതുമല്ലതന്നെ. (ഇയ്യോബ് പറയുന്നത് ശ്രദ്ധിക്കാം. "അവൻ എന്നെ കൊന്നാലും ഞാൻ അവനെ അന്വേഷിക്കും" (ഇയ്യോബ് 13:15) ഇതാണ് യഥാർത്ഥ ജീവിത സാരം. 'ബഥേൽ എന്ന പാഠശാലയിൽ നിന്നു പഠിക്കാൻ കഴിയുന്ന സുപ്രധാനമായ പാഠമാണിത്. യാക്കോബിന്റെ ദൈവം നമ്മോടൊപ്പം ഉണ്ടായിരിക്കട്ടെ.

# ആത്മീയതയും ആധുനിക ചിന്താധാരകളും



ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

ഈ കാലത്ത് ഏറ്റവും ചർച്ച ചെയ്യപ്പെടുന്നതും, വിവാദങ്ങൾക്ക് വഴിവെയ്ക്കുന്നതുമായ വിഷയമാണ് “ആത്മീയത’ എന്നത്. ആത്മീയതയുടെ ആഴങ്ങളെപ്പറ്റിയുള്ള ആത്മാർത്ഥമായ ചിന്തയില്ലായ്മയാണ് അതിനുകാരണം എന്ന് തോന്നുന്നു. ഉപരിപ്ലവമായ ആചാരരീതികളുടെയും, ആശയങ്ങളുടെയും അടിസ്ഥാനത്തിൽ ആത്മീയതയെ സ്വാംശീകരിക്കുവാനും വിശദീകരിക്കുവാനും പ്രയാസമാണ്. സ്രഷ്ടാവും സൃഷ്ടിയും തമ്മിലുള്ള ആഴമായ ബന്ധമാണ് ആത്മീയതയുടെ പൊരുൾ. അതു കേവലം അനുഷ്ഠാന നിഷ്ഠകളിലും പ്രാർത്ഥനകളിലും മാത്രം ഒതുക്കി കടമയായി നിറവേറ്റപ്പെടേണ്ട ഒന്നല്ല. ഭക്തിനിർഭരമായ അനുഷ്ഠാനകണിശത മതത്തിന്റെ താൽപര്യമാണെന്നത് ശരിയാണ്. എന്നാൽ ഒരു വ്യക്തിയിൽ നിന്ന് പ്രസ്തുത ഭക്തിയുടെ സദ്ഫലങ്ങൾ അനുഭവിക്കാൻ സാധ്യമല്ലെങ്കിൽ അത് ആത്മീയതയുടെ ശൂന്യതയാണ്. ആത്മീയതയുടെ സൽഫലങ്ങൾ നമ്മോട് അടുക്കുന്നവർക്കോ, സമൂഹത്തിനോ നമ്മിൽ നിന്ന് അനുഭവവേദ്യമാകുന്നില്ലെങ്കിൽ വിശ്വാസം “മിത്തായി’ വ്യാഖ്യാനിക്കപ്പെട്ടേക്കാം.

വിശുദ്ധ സഭയ്ക്ക് അകത്തുനിന്നായാലും പുറത്തുനിന്നായാലും ആത്മീയ ചുറ്റുപാടുകളിൽ നിന്ന് കാണിച്ചുകൂട്ടുന്നത് എല്ലാം ആത്മീയതയായി കാണുവാൻ കഴിയില്ല. ആധുനികചിന്താധാരയിൽ അങ്ങനെ ഒരു പിശക് കടന്നു കൂടിയിട്ടുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. പുറത്തു കാണുന്ന വികലമായ അഭിനവ ആത്മീയത സഭയ്ക്കുള്ളിൽ വരാതെ നാം സൂക്ഷിക്കേണ്ടതു പോലെ തന്നെ ഗൗരവമുള്ളതാണ് സഭയുടെ ആത്മീയത വികലമായി പോകാതിരിക്കുവാനുള്ള ശ്രദ്ധയും, ബോധ്യവും.

സഭയുടെ വളർച്ചക്ക് ആത്മീയ പ്രസ്ഥാനങ്ങളുടെ പങ്ക് വളരെ വലുതാണ്. എന്നാൽ ആത്മീയതയുടെ അർത്ഥം ഉൾക്കൊള്ളാതെയുള്ള പ്രവർത്തനശൈലി ഗുണത്തേക്കാൾ കൂടുതൽ ദോഷമാണ് ഉണ്ടാക്കുന്നത്. സ്ഥാനമാനങ്ങൾ ലഭിക്കുന്നതിനും, പ്രവർത്തനമികവ് കാണിക്കുന്നതിനും ഏതു മാർഗ്ഗവും സ്വീകരിക്കുന്നത് ശരിയായ ആത്മീയതയുടെ ഭാഗമല്ല. സഭ പൊതുവിൽ നിശ്ചയിച്ച ക്രമവും രീതിയും പിന്തുടരലാണ് നീതി.

അതാണ് ആത്മീയതയുടെ ആത്മാവ്. വ്യക്തി, കുടുംബം, സമൂഹം, ഇതര ജീവജാലങ്ങൾ, പ്രകൃതിപ്രതിഭാസങ്ങൾ, അനുഷ്ഠാനങ്ങൾ തുടങ്ങി ജീവിതത്തിന്റെ ബഹുവർണ്ണ മേഖലകളിലേക്ക് കൂടി പടരേണ്ടതാണ് സഭ നിഷ്കർഷിക്കുന്ന ആത്മീയത. അത് വ്യക്തി കേന്ദ്രീകൃതമോ, ഗ്രൂപ്പ് കേന്ദ്രീകൃതമോ അല്ല. ‘ജഡത്തിൽ മനസ്സുവച്ചാൽ മരണമാണ്; ആത്മാവിൽ മനസ്സുവച്ചാലോ ജീവനും സമാധാനവുമാണ്’ എന്ന് അപ്പൊസ്തോലനായ വി. പൗലോസ് എഴുതിയിരിക്കുന്നു. (റോമർ 6:6) ആത്മീയമനസ്കനായിരിക്കുക എന്നത് ഇഷ്ടാനുസരണം തീരുമാനിക്കേണ്ട ഒരു നിസ്സാര കാര്യമല്ലെന്നാണ് ആ വാക്കുകളിലൂടെ വി. പൗലൊസ് ചൂണ്ടിക്കാണിച്ചത് ഒരു വ്യക്തിയുടെ മനസ്സ് ക്രിസ്തുവിന്റേതുമായി എത്രയധികം അനുരൂപപ്പെടുന്നുവോ അദ്ദേഹത്തിന്റെ ആത്മീയത അത്രയധികം ആഴമുള്ളതായിത്തീരും. ജീവിതത്തിൽ ജീവനും സമാധാനവും’ പ്രാപിക്കാനുള്ള സാധ്യതയും ഏറെയായിരിക്കും (റോമർ 13:14).



ക്രിസ്തുവിന് ഉള്ളവർ എന്ന ലേബൽ സ്വീകരിക്കുകയും, വേഷഭൂഷാദികളിൽ അത്തരം പ്രതീതി സൃഷ്ടിക്കുകയും, മികവിൽ സ്വയം അഭിമാനിക്കുകയും ചെയ്യുമ്പോൾ ക്രിസ്തുഭാവത്തിനും, സഭ പഠിപ്പിക്കുന്ന ശരിയായ ആത്മീയതയ്ക്കും കാതങ്ങൾ അകലെയാണ് എന്ന് മറക്കരുത്.

ആധുനികതയിൽ അന്യം നിന്നു പോകുന്ന ക്രിസ്തുവിന്റെ ഭാവവും ആത്മീയതയും അതുവഴി ലഭിക്കുന്ന ലോകം തരാത്ത സന്തോഷവും സമാധാനവും തിരികെ ലഭിക്കുവാൻ വൈദികരും, ആത്മീയ പ്രസ്ഥാനങ്ങളും പ്രവർത്തകരും ശ്രദ്ധിക്കേണ്ടതാണ്. ആധുനികതയിൽ നിന്ന് ഉത്തരാധുനികതയിലേക്കു കാലം സഞ്ചരിക്കുമ്പോൾ കാലത്തിന് അനുസരിച്ചു കോലവും എന്നത് നമുക്ക് സ്വീകരിക്കുവാൻ കഴിയുന്ന ശൈലി അല്ല. വിളിച്ചവന്റെ വിളിക്കു യോഗ്യമാംവണ്ണം പ്രവർത്തിക്കുക എന്നതാണ് ഒരു വിശ്വാസിയെ സംബന്ധിച്ച് യോഗ്യമായത്. അത്തരത്തിൽ ശ്രദ്ധയുള്ളവരും, ബോധ്യമുള്ളവരുമായി ജീവിക്കുവാൻ നമുക്ക് ഇടയാകുന്നുണ്ടോ എന്ന് നാം പരിശോധിക്കണം.

നമ്മുടെ ജനം പള്ളികളിൽ നിന്ന് അകലുന്നതിനും യുവതലമുറ ക്രിസ്തീയവിശ്വാസത്തെ പോലും ചോദ്യം ചെയ്യുവാൻ മുതിരുന്നതും നവ ആത്മീയതയുടെ ഫലമായിട്ടാണ് എന്ന് ഒരു കണിക പോലും സംശയം ഇല്ലാതെ പറയുവാൻ കഴിയും. ത്രോണോസ് ചുംബിക്കുമ്പോൾ 'കർത്താവേ നിന്റെ ബലിപീഠത്തിന്റെ കോണുകൾ വരെ ചങ്ങലകളാൽ ഞങ്ങളുടെ പെരുന്നാളുകളെ ബന്ധിക്കേണമേ' എന്ന ഒരു മനോഹരമായ പ്രാർത്ഥന ചൊല്ലുവാൻ വി. കുർബാനക്രമത്തിൽ വി. പിതാക്കന്മാർ ക്രമീകരിച്ചിട്ടുണ്ട്. എന്നാൽ ഇന്നത്തെ നമ്മുടെ പെരുന്നാളുകളിലെ ആർഭാടം കാണുമ്പോൾ ദേവാലയത്തിന്റെ പൂമുഖത്തു പോലും പെരുന്നാളുകളുടെ അനുഗ്രഹം പ്രവേശിക്കുന്നുണ്ടോ എന്ന് നാം ചിന്തിക്കണം. മുമ്പെങ്ങുമില്ലാത്ത ഒരു സ്വീകരണ ത്വര ഇന്ന് സഭയിൽ കടന്നു കൂടിയിരിക്കുന്നു. സമൂഹം പൊതുവെയും, ഇടവകകളും കടക്കെണിയിൽ മുങ്ങുമ്പോഴും സ്വർണം പൂശിയ പള്ളിമേടകളോ ആർഭാടം നിറഞ്ഞ പെരുന്നാളോ, വെച്ചൂട്ട് നേർച്ചകളോ ആവർത്തിച്ചുള്ള സ്വീകരണയോഗങ്ങളോ, കടമ തികയ്ക്കുന്ന സുവിശേഷയോഗങ്ങളോ, മീറ്റിംഗുകളോ അടിക്കടിയുള്ള വിശുദ്ധനാട് സന്ദർശനങ്ങളോ മനുഷ്യനെ ദൈവത്തിങ്കലേക്കുയർത്തുന്നില്ലെന്നു നമുക്കറിയാം. ആത്മീയമേഖലയിൽ ശ്രദ്ധയോടു കൂടിയ ആത്മപരിശോധനയ്ക്ക് സമയമായി. നമ്മുടെ രാഷ്ട്രപിതാവായ ഗാന്ധിജിയെക്കുറിച്ചു 'He was more Christian than many Christians" എന്നു പറയാറുണ്ട്. ക്രിസ്ത്യാനികൾ എന്ന പേരിൽ അഭിമാനിക്കുന്ന നമുക്ക് രണ്ട് ഉള്ളവൻ ഒന്ന് ഇല്ലാത്തവന് കൊടുക്കണം എന്ന് പഠിപ്പിച്ച ക്രിസ്തുവിന്റെ അനുയായികൾ ആകുവാൻ കഴിയുന്നുണ്ടോ? ഒരു വലിയ മാറ്റത്തിന് ഈ ചിന്ത ഇടയാകട്ടെ.

---

# ലക്ഷ്യമില്ലാത്തവരുടെ പാതകൾ



സഖറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്താ

നാല്ക്കവലയിൽ നിൽക്കുന്ന ഒരു വൃദ്ധന്റെ സമീപത്തെത്തി ഒരു യുവാവ് ചോദിച്ചു: "ഈ വലത്തോട്ടുള്ള വഴി എവിടേയ്ക്കാണ്?" ഉത്തരം നല്കിയത് ഒരു മറു ചോദ്യമാണ്. വൃദ്ധൻ "നിനക്ക് എങ്ങോട്ടാണ് പോകേണ്ടത്?" യുവാവ് അതിന് മറുപടി നൽകാതെ വീണ്ടും വീണ്ടും ചോദിച്ചു. "ഇടത്തോട്ടും നേരെയും കിടക്കുന്ന വഴികൾ എങ്ങോട്ടാണ്?

വയോധികനായ മനുഷ്യൻ വീണ്ടും ചോദിച്ചു: 'മകനെ, നിനക്കെവിടെയാണ് പോകേണ്ടത്? ചെറുപ്പക്കാരന്റെ ഉത്തരമിതാണ്. 'ചുമ്മാ, വെറുതെ ചോദിച്ചെന്നേയുള്ളൂ!' ഇതിന് വൃദ്ധനായ മനുഷ്യൻ പറഞ്ഞ മറുപടിയാണ് നമ്മെ ഭാരപ്പെടുത്തേണ്ടത്. അത് ഇപ്രകാരമാണ്: "ജീവിത്തിൽ വ്യക്തമായ ലക്ഷ്യമില്ലാത്തവന് ഏതുവഴിയിലൂടെ വേണമെങ്കിലും സഞ്ചരിക്കാം."

സത്യത്തിൽ നാമൊക്കെ ഒന്നും 'ചുമ്മാതെ' നടക്കുന്നവരാണ് ഒന്നും ചുമക്കുന്നില്ല നാം. ജന്മത്തിന് ഒരു ലക്ഷ്യവും ദൗത്യവും നിയോഗവും ഉത്തരവാദിത്വവും അർപ്പണവും ആദരവും ഒക്കെയുണ്ടാവണമെന്ന ഒരു ശാഠ്യവും നമുക്കില്ല. ദൈവം നല്കിയിരിക്കുന്ന 'മനുഷ്യാന്തസ്സിനെ'ക്കുറിച്ചുള്ള ഒരു ഭാരപ്പെടലുകളുമില്ലാതെ, എത്ര നിസ്സാരമായിട്ടാണ് ഏറെ സാരമുള്ള മനുഷ്യജന്മത്തെ നാം കഴിച്ചുകൂട്ടുന്നത്.

വന്നതും നിന്നതും പോയതുമായ വഴികളെ ഓർത്തെടുക്കുക. പോകേണ്ടതിനെ തേടുക. അതിന് ലക്ഷ്യമുണ്ടാവണം. ക്രിസ്തുവിന്റെ അന്തഃസ്സിന് ചേർന്നവിധം ഈ ഭൂമിയിൽ പെരുമാറുന്നതിൽക്കവിഞ്ഞൊരു ലക്ഷ്യം മറ്റെന്താണുള്ളത്? ജീവിതത്തിന്റെ ഓരോ ഇടപെടലുകളും ക്രിസ്തുവിന് വേണ്ടിയാകണം. അതിലാണ് ശ്രദ്ധിക്കേണ്ടത്. നിർഭാഗ്യവശാൽ ശ്രദ്ധിക്കേണ്ടതെങ്ങനെയെന്ന് നമുക്കറിയില്ല. ജിദ്ദു അത് വ്യക്തമാക്കുന്നുണ്ട്. "ഒരു പുഴയുടെ സൗന്ദര്യം കാണുകയും മരങ്ങളെ തഴുകിവരുന്ന കാറ്റിന്റെ മർമ്മരം കേൾക്കുകയും ചെയ്യേണ്ടതെങ്ങനെയെന്ന് അറിയാത്തത് പോലെ നമ്മിൽ പലർക്കും നമ്മുടെ സത്തയെ എങ്ങനെയാണ് കാണുകയും ശ്രദ്ധിക്കുകയും ചെയ്യേണ്ടതെന്നറിയില്ല".

തെല്ല് ഭയത്തോടെ ധ്യാനിക്കാനൊരു തിരുവചനം. "ദൈവം ഭൂമിയെ നോക്കി, അത് വഷളായി എന്ന് കണ്ടു; സകലജഡവും ഭൂമിയിൽ തന്റെ വഴി വഷളാക്കിയിരിക്കുന്നു." (ഉല്പത്തി 6:12). ജീവിതത്തെ മുക്കിക്കൊല്ലുന്ന പ്രളയമുണ്ടാകാതെയിരിക്കട്ടെ. ജീവരക്ഷയ്ക്കുള്ള മാർഗ്ഗം വഴിതെറ്റിപ്പോകാതിരിക്കലാണ്. ഒപ്പം തെറ്റിപ്പോയതിൽ നിന്നുള്ള മടങ്ങിവരവുമാണ്.



# In Loving Memories



SUSAMMA VARGHESE

C V VARGHESE

INSERTED BY :
SUJAN VARGHESE
SUSAN SUJAN
DR.JOEL VARGHESE SUJAN
SHERYL SUSAN SUJAN

---

# In loving memory of



MAPPILAVEETTIL ENCHAKILODIL PARATTUSERIL
PERISSERY, CHENGANNUR

ALEYAMMA JOHN
BORN-21-02-1930.
DIED-22-04-2023.

E.J.JOHN PANICKER
BORN-25-06-1925.
DIED-27-08-2014.

INSERTED BY :
SORROWING FAMILY

# പുതിയ കാലത്തെ സാദ്ധ്യതകൾ തിരിച്ചറിയണം



***ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ***
*(പഴയ സെമിനാരി പ്രിൻസിപ്പൽ)*

ആഗോളവൽക്കരണവും, ഇൻഫർമേഷൻ ടെക്നോളജിയും (Info-tech) ജൈവ സാങ്കേതിക വിദ്യയും (Bio-tech) മനുഷ്യ ജീവിതത്തിന്റെ സമഗ്രതലങ്ങളെയും സ്വാധീനിച്ചു കൊണ്ടിരിക്കുകയാണ്. ഇവ സൃഷ്ടിക്കുന്ന സാധ്യതകളും വെല്ലുവിളികളും സഭകളുടെയും വിശ്വാസികളുടെയും മുമ്പിൽ വേണ്ടത്ര ശ്രദ്ധയിൽപ്പെട്ടിട്ടില്ല. നിരവധി ആഭ്യന്തര പ്രശ്നങ്ങൾ, സഭകളിൽ വിവാദങ്ങൾ സൃഷ്ടിക്കുമ്പോൾ ലോക ജീവിതത്തെയും പുതുതലമുറയേയും ബാധിക്കുന്ന നൂതന പ്രശ്നങ്ങൾക്ക് സഭകൾ വേണ്ടത്ര പ്രാധാന്യം കൊടുക്കാറില്ല.

കത്തോലിക്കാ സഭയുടെ രണ്ടാം വത്തിക്കാൻ കൗൺസിൽ നടന്ന 1960 മുതലാണ് കാലത്തിന്റെ സൂചനകൾ (signs of the times) തിരിച്ചറിയണമെന്ന ആഹ്വാനം ശക്തിപ്പെടുത്തിയത്. സഭകൾ സാമൂഹിക പ്രശ്നങ്ങൾ തിരിച്ചറിയുകയും ക്രിയാത്മകമായി അതിനോട് പ്രതികരിക്കുകയും ചെയ്യണമെന്ന പ്രബോധനമാണിത്. സാമൂഹിക, രാഷ്ട്രീയ, സാംസ്കാരിക, പാരിസ്ഥിതിക തലങ്ങളിൽ അനുദിനം വിവിധങ്ങളായ പ്രശ്നങ്ങൾ വർദ്ധിക്കുമ്പോൾ വേദശാസ്ത്രപരവും സഭാശാസ്ത്രപരവുമായി അവയോട് ഇടപെടുവാൻ കഴിയണമെന്നർത്ഥം. കാലത്തിന്റെ സൂചനകൾ തിരിച്ചറിയാത്ത സഭകൾക്ക് സാമൂഹികമായ നിലനില്പ് അപകടകരമാണ്. ഇത്തരം സാഹചര്യത്തിൽ ക്രിസ്തീയ ശുശ്രൂഷയിലെ പുത്തൻ കാൽവറി അനുഭവങ്ങൾ എന്തെല്ലാമെന്ന് തിരിച്ചറിയണം.

ഇന്നത്തെ ലോകം ഡിജിറ്റൽ സംവിധാനങ്ങളിൽ കേന്ദ്രീകൃതമായ നെറ്റ് വർക്കിംഗ് സൊസൈറ്റിയാണ് (Net working society). സൈബർ സൊസൈറ്റി, ഇൻഫർമേഷൻ സൊസൈറ്റി, പോസ്റ്റ് മോഡേൺ കാലം എന്ന് വ്യത്യസ്ത വിളിപ്പേരുകളുണ്ട്. ഇവയെല്ലാം രൂപപ്പെട്ടത് ഇൻഫർമേഷൻ ടെക്നോളജിയും ഇന്റർനെറ്റും രൂപപ്പെടുത്തിയ മാധ്യമ യുഗത്തിന്റെ പശ്ചാത്തലത്തിലാണ്. സാമൂഹിക മാധ്യമങ്ങളും ഗൂഗിൾ കാലവും കടന്ന് ചാറ്റ് ജിപിടി (chat gpt) വഴി എന്തും സൃഷ്ടിക്കുവാൻ കഴിയുന്ന കാലത്തിന്റെ അതിശക്തവും സങ്കീർണവുമായ സൂചനകൾ സഭകൾ വിസ്മരിക്കരുത്.

യിസ്രായേൽ ചരിത്രകാരനായ 48 വയസ്സുള്ള യുവാൻ നോവ ഹരാരി (Youval Noah Harari) എഴുതിയ മൂന്ന് ഗ്രന്ഥങ്ങൾ ടെക്നോളജി സൃഷ്ടിക്കുന്ന പുതുലോകത്തിന്റെ ചരിത്രം എഴുതുന്നുണ്ട്. മനുഷ്യന്റെ ഭൂതകാലം മനുഷ്യരാശിയുടെ ഹ്യസ്വചരിത്രം (Sapians: A brief history of humankind), ഹോമോ ഡ്യൂയുസ് (Homo Deus : A brief history of tomorrow), ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ 21 പാഠങ്ങൾ (21 Lesson for 21 first century) തുടങ്ങിയ കൃതികൾ 200 ലക്ഷത്തിലധികം കോപ്പി വിറ്റഴിക്കപ്പെട്ടിട്ടുണ്ട്. ഈ കൃതികൾ മനുഷ്യൻ ടെക്നോളജിയിൽ അധിഷ്ഠിതരായി തീരുന്നു എന്ന് സ്ഥാപിക്കുന്നു.

സാങ്കേതിക വിദ്യയും ബയോടെക്നോളജിയും സമന്വയിപ്പിച്ച് ദൈവതുല്യരായ അമാനുഷ്യരെ (Super human) സൃഷ്ടിക്കുന്ന കാലം വരികയാണ്. ആർട്ടിഫിഷ്യൽ ഇന്റലിജൻസും, റോബോർട്ട്സും, ഡേറ്റായും അൽഗോരിതവുമാണ് മനുഷ്യനെക്കാൾ പ്രാധാന്യം. ആരോഗ്യവും, സന്തോഷവും അധികാരവും പിടിച്ചെടുക്കുവാൻ കഴിയുന്ന ആരോഗ്യരംഗത്തെ സാങ്കേതികത, മനുഷ്യരെ അമർത്യതയിലേക്ക് നയിക്കുവാൻ ശ്രമിക്കുന്നു. ലോകത്തെ ഭരിക്കുവാനായി ഡേറ്റകൾ (Data) ശക്തി നേടുന്നു. മനുഷ്യ കേന്ദ്രീകൃത ലോകം ഡേറ്റാ കേന്ദ്രീകൃതമായി തീരും (Homocentric world view will be changed into Data Centric world view). ഇന്റർനെറ്റിന്റെ ലോകമാണ് നാളത്തെ ലോകം (internet - of - All Things) എന്ന് യുവാൻ ഹരാരി വിഭാവനം ചെയ്യുന്നു.

മനുഷ്യൻ ഉദ്ദേശിക്കുന്നതെന്തും ക്ഷണനേരത്തിൽ യാഥാർത്ഥ്യമാക്കുവാൻ കഴിയുന്ന 'ഡേറ്റായിസം' വഴി മനുഷ്യദൈവങ്ങളുടെ (Homo Deus) പുറപ്പാടാണ് കാത്തിരിക്കുന്ന ലോകത്തിന്റെ സാക്ഷ്യം.



ഇന്റർനെറ്റും സാമൂഹിക മാധ്യമങ്ങളും മനുഷ്യ ബന്ധങ്ങളെയും സാമൂഹിക തലങ്ങളേയും വിച്ഛേദിക്കും. ആർട്ടിഫിഷ്യൽ ഇന്റലിജൻസും ജൈവ സാങ്കേതികതയും ലോകത്തെ സമഗ്രമായി കീഴ്മേൽ മറിക്കുകയും ചെയ്യും. (The rise of Artificial Intelligence and bio technology will certainly transform the world). കഴിഞ്ഞ കാലങ്ങളിൽ സംഭവിച്ച മാറ്റങ്ങളെക്കാൾ ദ്രുതഗതിയിലുള്ള മാറ്റങ്ങളാണ് വരാനിരിക്കുന്നത്. ഇത്തരത്തിൽ പുത്തൻ അൽഗോരിതങ്ങളും ജൈവ സാങ്കേതികതയും സൃഷ്ടിക്കുന്ന സാമൂഹിക ജീവിതത്തിന്റെ സാധ്യതകളും വെല്ലുവിളിയും സഭകൾക്ക് ഇനിയും തിരിച്ചറിയുവാൻ കഴിഞ്ഞിട്ടില്ല.

സാമൂഹിക മാധ്യമങ്ങളുടെ സ്വീകാര്യതയും ആഗോള തലത്തിലുള്ള സ്വാധീനവും നിരവധി പ്രതിസന്ധികൾ സൃഷ്ടിച്ചുകൊണ്ടിരിക്കുകയാണ്. വളരെ സങ്കീർണ്ണമായ വേദവ്യാഖ്യാനങ്ങൾ നിർവ്വഹിക്കുവാൻ സഭാഗുരുക്കന്മാർ ശ്രദ്ധിക്കാറുണ്ടെങ്കിലും മനുഷ്യസമൂഹത്തെ സമഗ്രമായി സ്വാധീനിക്കുന്ന പുത്തൻ പ്രതിഭാസങ്ങളും അവ ഉൾക്കൊള്ളുന്ന കാൽവറി അനുഭവങ്ങളും വേണ്ടത്ര പഠന വിധേയമാക്കുന്നില്ല.

ഉത്തരാധുനികതയും സാമൂഹിക മാധ്യമങ്ങളും നിർമ്മിത ബുദ്ധിയും (Artificial Intelligence) സൃഷ്ടിച്ച പുത്തൻ സാമൂഹിക ക്രമത്തിലാണ് ക്രിസ്തീയ സാക്ഷ്യം നിർവ്വഹിക്കുന്നത്. സാമൂഹികവും ആത്മീയവും ഗാർഹികവുമായ നിരവധി വെല്ലുവിളികൾ വിശ്വാസികൾക്ക് നേരിടേണ്ടി വരുന്നു. ഇത്തരം സാഹചര്യങ്ങളിൽ സത്യം (Truth), നീതി (Justice), സമത്വം(equality), സ്നേഹം(love), സമാധാനം(peace), സുതാര്യത (transparency), കൃത്യത (accountability) എന്നീ മൂല്യങ്ങളിൽ അധിഷ്ഠിതമായി ഏവരേയും വിഭാഗീയതയില്ലാതെ ഉൾക്കൊള്ളുവാനും(Inclusion), അന്തസ് (dignity), ആത്മാഭിമാനവും (selfesteam) സംരക്ഷിക്കുവാനും സഭകൾക്ക് കഴിയണം. സഭയുടെ സാക്ഷ്യവും ശുശ്രൂഷയും ദൈവരാജ്യ മഹത്വത്തിനും നീതിയുടെ സംരക്ഷണത്തിനും ആയിത്തീരണം.

ക്രിസ്തീയ ശുശ്രൂഷയിൽ നേരിടുന്ന നിരവധി പ്രതിസന്ധികൾ സമകാലിക സൂചനകളുടെ വെളിച്ചത്തിൽ വിമർശനാത്മകമായി വിലയിരുത്തി വിളിയും ദൗത്യവും നിയോഗവും പൂർത്തിയാക്കുവാൻ കഴിയണം. ദൗത്യ നിർവഹണത്തിലെ വിവിധ പ്രതിസന്ധികളും കഷ്ടതകളും ആത്യന്തികമായി അതിജീവിക്കുവാൻ കൃപയും ശക്തിയും പകരുന്നത് ദൈവസ്നേഹത്തിന്റെ അനശ്വരമായ ചൈതന്യമാണ്. സഭകളിൽ ഉണ്ടാകുന്ന കാലത്തിന്റെ ദുഃസൂചനകളും വെറുപ്പിന്റെയും തിന്മയുടെ രാഷ്ട്രീയവും കൃത്യസമയത്ത് തിരിച്ചറിഞ്ഞ് ഫലപ്രദമായി സൗഖ്യപ്പെടുത്തുവാൻ കഴിയണം. സഭയെയും സമൂഹത്തെയും നിരപ്പിലേക്കും ഐക്യത്തിലേക്കും നയിക്കുന്നതിനായി എഴുന്നേൽക്കുന്നതിനും സഞ്ചരിക്കുന്നതിനുമുള്ള (get up, Let us go) നാഴിക വന്നിരിക്കുന്നു (the hour has come !). ജാഗ്രതയോടെ കാലത്തിന്റെ നവീനമായ സൂചനകളെ തിരിച്ചറിഞ്ഞ് പ്രവാചകത്വത്തോടെ കർമ്മ പദ്ധതികൾ ആവിഷ്ക്കരിക്കുവാൻ സഭകൾക്ക് കഴിയണം.

# ക്രിസ്തു സാക്ഷ്യം



*റവ. ഫാ. ഷിജി കോശി കറ്റാനം*
*(വൈസ് പ്രസിഡന്റ്, ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം)*

"കണ്ട ക്രിസ്തുവിനെയോ, കണ്ണിനിണങ്ങിയ ക്രിസ്തുവിനെയോ അല്ല, കണ്ടെത്തി അനുഗമിക്കുക." അസ്സീസിലെ ഫ്രാൻസിസ് ക്രിസ്തുവിന്റെ ജീവിതത്തിന്റെ ചില ഏടുകളിൽ എങ്ങനെയോ നമ്മളിൽ നിന്നും നഷ്ടമാകുന്നുണ്ട്. മതബോധം മനുഷ്യരുടെ മനസ്സുകളെ ആവശ്യത്തിലേറെ കീഴ്പ്പെടുത്തിക്കൊണ്ടിരിക്കുന്ന കാലത്തിലാണ് നമ്മൾ. ആനുപാതികമല്ലാത്തവിധം മതബോധം വർദ്ധിക്കുന്നിടത്ത് മനുഷ്യത്വം കുറയുന്നു എന്ന അപകടം പതിയിരിപ്പുണ്ട്. മതാതീതമായ ആത്മീയതയിലേക്കെത്തുന്നതിന്റെ ഒന്നാമത്തെ ചുവട് മറ്റു മതങ്ങളെ ആദരിക്കുവാൻ പഠിപ്പിക്കുകയാണ്. പ്രത്യേകിച്ച് നമ്മുടെ രാജ്യവും ഭരണകർത്താക്കളും മതഭ്രാന്തിലേക്കും അതിലേറെ ഭിന്നിപ്പിച്ച് ഭരിക്കുക എന്ന ആശയത്തിലേക്കുമാണ് പോകുന്നത്. ഈ തെരഞ്ഞെടുപ്പു പോലും അതിന്റെ പ്രത്യക്ഷ ഉദാഹരണമാണ്. എന്നാൽ ക്രൈസ്തവരായ നമ്മൾക്ക് ഈ കെട്ടകാലഘട്ടത്തിൽ ക്രിസ്തു സാക്ഷ്യം നിർവ്വഹിക്കുവാൻ എങ്ങനെയാണ് സാധിക്കുക? അതിന് വിശാലമായ ഒരു പ്രാപഞ്ചിക ബോധമുണ്ടാകുക പ്രധാനം. ക്രിസ്തുവിനിണങ്ങിയ രീതിയിൽ നമ്മുടെ ജീവിതം രൂപാന്തരപ്പെടുവാൻ തുടങ്ങണം. മനുഷ്യനെന്ന നിലയിൽ ഒരാൾ എങ്ങനെ ജീവിക്കണമെന്നതിന്റെ പൂർണ്ണമാതൃകയാണ് യേശു. മതബോധം ആവശ്യത്തിലധികം കീഴ്പ്പെടുത്തിയ സമൂഹത്തിലാണ് അവന്റെ പിറവി. അവൻ ക്രിസ്ത്യാനിയായിരുന്നില്ല മറിച്ച് മനുഷ്യന്റെ സങ്കടങ്ങളെ, ആവശ്യങ്ങളെ മറ്റൊന്നിനെക്കാൾ ഗൗരവമായിട്ട് എടുത്തു എന്നതാണ്. അവന്റെ പിന്നാലെ ലോകം ഇങ്ങനെ പരക്കം പായുന്നത്. അതുകൊണ്ട് മനുഷ്യൻ എന്ന ഉണ്മ മറന്നുപോകുന്ന കാലത്തിൽ, മനുഷ്യന് മൃഗത്തെക്കാൾ വിലയില്ലാത്ത കാലഘട്ടത്തിൽ നല്ലയൊരു മനുഷ്യനാകുകയാണ് പ്രധാനം. കരുണ, സ്നേഹം, വിശ്വാസം, ഇതെല്ലാം ഇന്ന് നഷ്ടപ്പെടുകയാണ്. യന്ത്രവൽക്കരിക്കപ്പെടുകയാണ് ബന്ധങ്ങൾപ്പോലും അവിടെയാണ് ക്രിസ്തുവിനെപ്പോലെ നമ്മുടെ ചുറ്റുപാടുകളിൽ കരുണയും സ്നേഹവുമൊക്കെ പങ്കുവയ്ക്കാൻ സാധിക്കേണ്ടത്. ഓരോ മനുഷ്യരെയും ഗൗരവമായിട്ടെടുക്കാൻ സാധിക്കണം. മതഭ്രാന്തുകൾക്കും മതബോധങ്ങൾക്കും അപ്പുറമായി 'ദൈവസൃഷ്ടിയാണ്' ഓരോ മനുഷ്യരും എന്ന കാഴ്ചപ്പാട് നമുക്ക് ഉണ്ടാകണം. ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനം പ്ലാറ്റിനം ജൂബിലി ആഘോഷിക്കുകയാണല്ലോ. സാമൂഹിക സാംസ്ക്കാരിക മേഖലകളിൽ പ്രസ്ഥാനം നടത്തിയിട്ടുള്ള പ്രവർത്തനങ്ങൾ ശ്ലാഘനീയമാണ്. നല്ല ക്രൈസ്തവ സാക്ഷ്യമുള്ള യുവാക്കൾ ഉണ്ടാകേണ്ടത് കാലത്തിന്റെ അനിവാര്യതയാണ്. ആ സാക്ഷ്യം നിങ്ങളിലൂടെ നിറവേറ്റപ്പെടട്ടെ എന്ന് ആശംസിക്കുന്നു. യുവജനപ്രസ്ഥാനത്തിന്റെ കേന്ദ്രസെക്രട്ടറിയായി പ്രവർത്തിച്ച സ്റ്റീഫൻ അച്ചന്റെ നേതൃത്വം ഏറ്റവും അനുഗ്രഹപ്രദമാണ്. പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന യുവജനപ്രസ്ഥാനത്തിന്റെ എല്ലാ പ്രവർത്തനങ്ങൾക്കും ആശംസകൾ നേരുന്നു.



'നിന്റെ മഹത്വം ഉദിക്കും നാൾ
നിൽക്കണമിവൾ വലഭാഗത്ത്



IN FOND MEMORIES OF

# MRS. LEELA ISAAC
# PAZHAIDATHU VAZHAMVALIL

**INSERTED BY:**
**SORROWING FAMILY**



# സത്യത്തിന് സാക്ഷിയാവുന്ന യുവത ഇന്നിന്റെ അനിവാര്യത

*ഫാ. വിജു ഏലിയാസ്*
*(ജനറൽ സെക്രട്ടറി, ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം)*

"യേശു തമ്പുരാൻ പറയുന്നു സത്യത്തിന് സാക്ഷി നിൽക്കേണ്ടതിന് ഞാൻ ജനിച്ച് അതിനായി ലോകത്തിൽ വന്നിരിക്കുന്നു". വി. യോഹന്നാൻ:18:37

സത്യത്തെ തമസ്കരിക്കുന്ന ഒരു ലോക ക്രമത്തിലാണ് നാം ജീവിക്കുന്നത്.യഥാർത്ഥ സത്യത്തെ നിർവചിക്കുന്നതിൽ പലപ്പോഴും പരാജയങ്ങൾ സംഭവിക്കുന്നു. പരമമായ സത്യത്തെ അടിസ്ഥാനമാക്കിയുള്ള ചിന്തകളും നിലപാടുകളും പ്രായോഗിക ജീവിതപാതകളിൽ ശുഭോതർക്കമല്ലാത്ത അനുഭവങ്ങൾ സമ്മാനിക്കുന്നു എന്നതിനാൽ ആധുനിക തലമുറ സത്യത്തെയും ധർമ്മത്തെയും നീതിയെയും നിർവചിക്കുന്നത് തങ്ങളുടെ സൗകര്യത്തിന്റെയും സാഹചര്യത്തിന്റെയും പരിധിയിൽ നിന്നുകൊണ്ടാണ്.

സത്യം സംസാരിക്കുന്നതും സത്യത്തോട് ചേർന്ന് നിൽക്കുന്നതും സത്യത്തിനു വേണ്ടി പോരാടുന്നതും എല്ലാം സഹനാനുഭവങ്ങളാണ്. ആ സഹനത്തിന്റെ മധ്യത്തിൽ ക്രിസ്തു നിൽക്കുമ്പോൾ സംസാരിക്കുന്ന വാക്കുകളിലെ തീഷ്ണത അവാച്യവും, അനിർവചനീയവുമാണ്. അമൂർത്തമായ അസത്യത്തിന്റെ അവ്യക്തതയിൽ നിന്ന് മൂർത്തമായ സത്യത്തിന്റെ വ്യക്തതയിലേക്കുള്ള ഇടദൂരമാണ് സഹനത്തിലൂടെ നാം കണ്ടെത്തേണ്ടത്. സത്യവും സഹനവും സാഫല്യവും എല്ലാം പഴഞ്ചനായ സങ്കല്പങ്ങൾ മാത്രമായി ചവിട്ടുകൊട്ടയിലേക്ക് തള്ളുവാൻ വെമ്പൽ കൊള്ളുന്ന ഒരു സംസ്കാരത്തിന്റെ ഇരമ്പൽ ഉച്ചത്തിൽ ഇന്ന് ശ്രവ്യ സാധ്യമാണ്. സത്യം സംസാരിക്കുന്നവരെയും സത്യത്തിനുവേണ്ടി നിലനിൽക്കുന്നവരെയും നിശബ്ദരാക്കുന്ന വ്യവസ്ഥിതികൾ അരങ്ങുവാഴുമ്പോൾ പീലാത്തോസിന്റെ അരമനയിൽ തന്നെ വധശിക്ഷയ്ക്കുള്ള വിധി കാത്തു നിൽക്കുന്ന സന്ദർഭത്തിൽ സംസാരിക്കുന്ന വാക്കുകളുടെ ദൃഢതയും കാർക്കശ്യവും ആത്മധൈര്യവും ഇന്നിന്റെ യുവതയുടെ മുഖമുദ്രയാകണം.

തിന്മയോട് സന്ധി ചെയ്യാത്ത സത്യം നമ്മുടെ ബലം തിന്മയുമായി അവിശുദ്ധ കൂട്ടുകെട്ടുകൾ നടത്തിക്കൊണ്ട് സത്യസന്ധ പരിവേഷം സൃഷ്ടിക്കുന്ന കാപട്യത്തിന്റെ മുഖംമൂടി അണിഞ്ഞ ലോകക്രമം നമ്മെ പ്രേരിപ്പിക്കുന്നതും വശീകരിക്കുന്നതും ആയാസരഹിതമായ അത്തരം പാതകളെ പിന്തുടരുവാനാണ്. അവിടെ വ്യക്തവും ശക്തവുമായ ഒരു തിരുത്തൽ അനിവാര്യമായി കണ്ടെത്തപ്പെടേണ്ടതായിട്ടുണ്ട്. എളുപ്പമുള്ള മാർഗത്തിലൂടെ സഞ്ചരിക്കുന്നതും ജീവിതം സുരക്ഷിതമാക്കുന്നതും ഇന്ന് ഫാഷനായി മാറിയിരിക്കുന്നു. വിദേശ രാജ്യങ്ങളിലേക്കുള്ള പലായനവും കുടിയേറ്റവും ഭാഗികമായിട്ടെങ്കിലും ഒരു ഒളിച്ചോട്ടമായി വിലയിരുത്തപ്പെടേണ്ടതും ചർച്ച ചെയ്യപ്പെടേണ്ടതുമാണ്. പൊതുജന സ്വീകാര്യത കൂടുതൽ കിട്ടുന്ന കാര്യങ്ങൾ മാത്രം സത്യമായി വിവക്ഷിക്കപ്പെടുന്ന മനോഭാവമാണ് യഥാർത്ഥ സത്യത്തെ മൂടിവയ്ക്കുവാനും മറച്ചുപിടിക്കുവാനും തലമുറകളെ പ്രേരിപ്പിക്കുന്നതും. പീലാത്തോസ് പോലും പരമമായ സത്യത്തെ ക്രൂശിക്കുവാൻ സത്യ വിരോധികളുടെ കൈകളിൽ ഭരമേൽപ്പിക്കുന്നു.

***സത്യത്തെ നിഹനിക്കുന്ന സ്വാർത്ഥത***

സ്വാർത്ഥതയാണ് മനുഷ്യനെ മഥിച്ചിരിക്കുന്ന അപകടകരമായ അവസ്ഥ. സ്വന്തം ജീവനും നിലനിൽപ്പും മാത്രം മുൻനിർത്തി ഏത് അസത്യത്തിനും കൂട്ടുനിൽക്കുന്ന വ്യക്തികളെയും സമൂഹത്തെയും നിരവധി നമുക്ക് കാണുവാൻ സാധിക്കും. സത്യനിഷേധികൾക്ക് സ്വീകാര്യത നൽകുന്ന കീഴ്വഴക്കങ്ങൾ വർദ്ധിക്കുമ്പോൾ സമാനതകളില്ലാത്ത അസമത്വത്തിന്റെ അലയടികൾ ആവിർഭവിച്ചു കൊണ്ടിരിക്കും.

'അസതോമ സത്ഗമയ' എന്ന ഉപനിഷത്ത് വാക്യം നമ്മുടെ സംസ്കൃതിയെ തന്നെ പ്രോജ്ജ്വലിപ്പിക്കേണ്ട മന്ത്രമാണ്. എന്നാൽ സത്യപ്രകാശത്തെ അഥവാ പ്രകാശമാകുന്ന സത്യത്തെ അന്ധകാരമയ



മാക്കി അതിൽ കുടിയിരുന്ന് ആനന്ദം കണ്ടെത്തു വാൻ ആഗ്രഹിക്കുന്നവരുടെ അംഗസംഖ്യ വർദ്ധിച്ചു കൊണ്ടിരിക്കുന്നു എന്നത് ആപൽ സൂചനയാണ്. സത്യത്തിന്റെ പ്രകാശരശ്മികളെ അസത്യത്തിന്റെ ഇരുളറകളിൽ ഇട്ട് ബന്ധിക്കുവാൻ വെമ്പൽ കൊള്ളുന്ന മനുഷ്യ കോമരങ്ങളും അതിനെ നിർ ലോഭം സഹായം ചെയ്യുന്ന പ്രബലരും സംഗമിക്കു മ്പോൾ സത്യത്തിന്റെ പ്രകാശത്തെ പരിലസിപ്പിക്കുന്ന വാതായനങ്ങൾ പോലും തെറ്റിദ്ധരിക്കപ്പെടുകയും കൊട്ടിയടക്കപ്പെടുകയും ചെയ്യുന്നു. ചെകുത്താൻ വേദം ഓതുന്നതുപോലെ അസത്യത്തിന്റെ തോഴ ന്മാരും കൂട്ടാളികളും സംഘത്തലവന്മാരും സുസ്മേര വദനരും കപട സദാചാരവാദികളും കുഞ്ഞാട് വേഷധാരികളായ ചെന്നായ്ക്കളും ആയി പരിണമി ക്കുമ്പോൾ തീവ്രമായി ദൈവരാജ്യ സംസ്ഥാ പനത്തിനു വേണ്ടി സംസാരിക്കുകയും വഴിയൊരു ക്കുകയും സത്യം സംസാരിക്കുകയും ചെയ്യുന്ന യോഹന്നാൻ സ്നാപകനും യേശുക്രിസ്തുവും എല്ലാംദണ്ഡിപ്പിക്കപ്പെടുകയും വധിക്കപ്പെടുകയും ചെയ്യുന്നു. സമ്പത്തിനോടും അധികാരത്തിനോടും പദവികളോടും എല്ലാം ഉള്ള അടങ്ങാത്ത അഭിനി വേശം അപകടങ്ങളിലേക്ക് നയിക്കുന്ന അന്ധകാര പാതകൾ ആണെന്നുള്ള തിരിച്ചറിവ് യുവതലമുറ യിൽ രൂഢമൂലം ആകണം.

***ഞാൻ തന്നെ വഴിയും സത്യവും ജീവനും***

യേശുക്രിസ്തു തന്നെ വിശേഷിപ്പിക്കുന്ന പ്രധാ നപ്പെട്ട പദപ്രയോഗം ആണിത്. ദൈവം സത്യമാണ് സത്യമാണ് ദൈവം. സത്യത്തിന് സാക്ഷി നിൽക്കു ന്നവൻ ദൈവപുത്രനാണ്. ദൈവത്തിന്റെ സ്വരൂ പവും സാദൃശ്യവും ലഭിച്ചിരിക്കുന്ന നമ്മുടെ പ്രാഥ മിക ദൗത്യ നിർവഹണമാണ് സത്യത്തിന് സാക്ഷി യാവുക എന്നുള്ളത്. ദൗത്യ ബോധത്തിൽ നിന്നുള്ള വ്യതിചലനം ഇന്ന് വർദ്ധിക്കുമ്പോൾ ദൈവരാജ്യ ത്തിന്റെ കെട്ടുപണിക്കാർ ആകേണ്ടവർ കേവലം ലൗകിക രാജ്യത്തിന്റെ സേവകരായി മാത്രം പരിമിത പ്പെട്ടു പോകുന്ന ദുസ്ഥിതി നമ്മെ ഗ്രസിക്കുന്നു.

പരമമായ സത്യത്തിലേക്കുള്ള മടങ്ങിവരവാണ് അനുപേക്ഷണീയമായിട്ടുള്ളത്. സത്യത്താൽ അവരെ വിശുദ്ധീകരിക്കണമെന്ന് യേശു തമ്പുരാൻ മഹാപു രോഹിത പ്രാർത്ഥനയിൽ പ്രാർത്ഥിക്കുന്നു. ദൈവ വചനം ആകുന്ന സത്യത്തിൽ ശുദ്ധീകരിക്കപ്പെടു വാൻ ആരാധനയും പഠനവും സേവനവും സത്യ ക്രിസ്ത്യാനികളായ മലങ്കര സഭയുടെ വാൽസല്യ ഭാജനങ്ങളും അഭിമാനവും നട്ടെല്ലുമായ യുവജനപ്ര സ്ഥാന അംഗങ്ങൾക്ക് ഉണ്ടാകട്ടെ എന്ന് പ്രാർത്ഥി ക്കുന്നു, ആശംസിക്കുന്നു. പ്ലാറ്റിനം ജൂബിലിയുടെ എല്ലാ മംഗളാശംസകളും നേരുന്നു.



# യൗവ്വനത്തിന്റെ ഏണിപ്പടികൾ

*റവ. ഫാ. പി. വി. ജോൺ*
*(ഇടവക പട്ടക്കാരൻ)*

സദൃശവാക്യങ്ങൾ രചിക്കുന്നതിനു ദൈവദത്തമായ ജ്ഞാനം ഉപകരിച്ചിട്ടുണ്ട് എന്നു അതു വായിക്കുമ്പോൾ ബോദ്ധ്യമാകും. ഈപ്രപഞ്ചത്തിലുള്ളതെല്ലാം മായയാണു എന്നാണു അദ്ദേഹം പറയുന്നത്. "ഹാ മായ, മായ എന്നു സഭാപ്രസംഗി പറയുന്നു; സകലതും മായയത്രേ." എന്നു പറഞ്ഞാണല്ലോ ആരംഭിക്കുന്നതു. അതാകട്ടെ വെറും ലൗകിക പരിജ്ഞാനത്തിൽ നിന്നു ലഭിക്കുന്നതല്ല. എന്നാൽ ആ ദിവ്യജ്ഞാനത്തോടൊപ്പം അനുഭവജ്ഞാനവും ഇതിനു പ്രേരകമായി ഭവിച്ചു എന്നതാണ് യാഥാർത്ഥ്യം. ഇവിടെ പ്രതിപാദിച്ചിരിക്കുന്ന ആശയങ്ങളെ ഗൗരവമായി വിലയിരുത്തുമ്പോൾ വൃദ്ധനായ ഒരു മനുഷ്യന്റെ പക്വതയുള്ള വാക്കുകളായി അവ കാണുവാൻ കഴിയും. വാർദ്ധക്യത്തിൽ എത്തിച്ചേരുന്ന എല്ലാവർക്കും ഈ അവബോധം ഉണ്ടാകണമെന്നില്ല. അതാകട്ടെ ദൈവികപരിജ്ഞാനം പ്രാപിച്ചവർ മാത്രം എത്തിച്ചേരുന്ന പക്വമായ ഒരു അവസ്ഥാവിശേഷമാണ്. യൗവ്വന കാലത്തു അനുഭവിച്ച സന്തോഷപ്രദമായ അനുഭവങ്ങൾ തിരിച്ചു കിട്ടാത്തവിധം നഷ്ടമായി കഴിയുമ്പോൾ, ഭക്തിയിൽ നിന്നു അന്യമായ വാർദ്ധക്യം നിരാശയുടെ നീർക്കയത്തിൽ താണുപോകുക സ്വഭാവികമാണ്. യൗവ്വനകാലത്തു വിലയേറിയതു എന്നു കരുതിയിരുന്ന ധനവും സ്ഥാനമാനങ്ങളും ആരോഗ്യവും ലൗകിക സുഖങ്ങളും ജഡമോഹങ്ങളും എല്ലാം നശ്വരവും ക്ഷണികവും ആണെന്നുള്ള യാഥാർത്ഥ്യം വാർദ്ധക്യത്തിലാണു തിരിച്ചറിയുക. എന്തിനു, ജ്ഞാനം പോലും വൃഥാപ്രയത്നമാണു എന്നത്രേ ശലോമോൻ പറയുന്നത്. സഭാ: 1 :16–18 യെരൂശലേമിൽ എനിക്കു മുമ്പുണ്ടായിരുന്ന എല്ലാവരേക്കാളും അധികം ജ്ഞാനം ഞാൻ സമ്പാദിച്ചിരിക്കുന്നു; എന്റെ ഹൃദയം ജ്ഞാനവും അറിവും ധാരാളം പ്രാപിച്ചിരിക്കുന്നു. ജ്ഞാനം ഗ്രഹിപ്പാനും ഭ്രാന്തും ഭോഷത്വവും അറിവാനും ഞാൻ മനസ്സു വെച്ചു; അതും വൃഥാപ്രയത്നമെന്നു കണ്ടു. ജ്ഞാന ബാഹുല്യത്താൽ വ്യസന ബാഹുല്യം ഉണ്ട്; അറിവു വർദ്ധിപ്പിക്കുന്നവൻ ദുഃഖവും വർദ്ധിപ്പിക്കുന്നു." ഒരുകാര്യം പലരും സമ്മതിക്കുന്നു. യൗവ്വനത്തിൽ ശ്രേഷ്ഠമെന്നു കരുതിയതു ഒന്നും വാർദ്ധക്യത്തിൽ സുഖവും സന്തോഷവും തരികയില്ല. പോൾ ഗെറ്റി എന്ന അമേരിക്കൻ കോടീശ്വരനോട് തന്റെ 75–ാം ജന്മദിനത്തിൽ പത്രപ്രതിനിധികൾ അദ്ദേഹത്തോട്, "കോടീശ്വരനായ അങ്ങേയ്ക്കു ലോകത്തിനു നൽകാൻ എന്തെങ്കിലും സന്ദേശമുണ്ടോ?" എന്നു ചോദിച്ചു. അദ്ദേഹം പറഞ്ഞു, "ഉണ്ട്. എന്റെ ജീവിതാനുഭവങ്ങൾ എന്നെ പഠിപ്പിച്ച ഒരു സത്യം ഞാൻ പങ്കു വെയ്ക്കുന്നു.



ഞാൻ ഒരു നിർദ്ധനനായിട്ടാണു ജനിച്ചത്. പട്ടിണിയും പരിവട്ടവുമായി വളർന്നപ്പോൾ, പണം ഉണ്ടായാൽ എല്ലാം നേടാം എന്നു ഞാൻ മോഹിച്ചു. കഠിനമായി പ്രയത്നിച്ചു. ഇന്നു ഞാൻ ലോകം അറിയുന്ന ഒരു കോടീശ്വരനായി മാറിയിരിക്കുന്നു. ഇപ്പോൾ ഞാൻ ഒരു കാര്യം തിരിച്ചറിയുന്നു. പണം കൊണ്ടു നേടുവാൻ കഴിയാത്തതായി ഈ ലോകത്തിൽ പലതുമുണ്ട്. യൗവ്വനം, ആരോഗ്യം, സ്നേഹം, സന്തോഷം, സമാധാനം ഇതൊന്നും പണംകൊണ്ടു നേടാവുന്നതല്ലായെന്നു ഇപ്പോൾ എനിക്കു മനസ്സിലായി. ഞാൻ മൂന്നു വിവാഹം കഴിച്ചു. അതിൽ പതിനഞ്ചു മക്കളും ജനിച്ചു. അവരെല്ലാം ഇന്നു ജീവിച്ചിരിപ്പുണ്ട്. എന്നാൽ ഇന്നു ഞാൻ ഏകനായി സന്തോഷവും സമാധാനവുമില്ലാതെ വാർദ്ധക്യത്തിന്റെ അവശതകളുമായി ഈ മനോഹരമായ മാളികയിൽ കഴിയുന്നു. പല വിശിഷ്ട ഭോജ്യങ്ങളും ഇന്നു എനിക്കു നിഷിദ്ധമാണ്. സന്തോഷിക്കേണ്ടുന്ന പഴയ ഓർമ്മകൾ പോലും എനിക്കു ദുഃഖദായകമായി ഭവിച്ചിരിക്കുന്നു.' ഇതാണു ലൗകികനായ മനുഷ്യന്റെ അനുഭവം. ഏതാണ്ടു ഇതേ അനുഭവം തന്നെയാണു ശലോമോന്റേത് എന്നു വേണമെങ്കിൽ പറയാം. അതിൽ നിന്നു പഠിച്ച സാരോപദേശമായിട്ടു നമ്മുടെ ചിന്തയ്ക്കു വിഷയമായ വാക്യത്തെ വിലയിരുത്താം.

ദൈവികപരിജ്ഞാനം ലഭിച്ചിട്ടും യൗവ്വനമോഹങ്ങൾക്കു വശംവദനായി ജീവിച്ചതിന്റെ പരിണത ഫലമായ ന്യായവിസ്താരത്തിൽ പെട്ടവനാണല്ലോ ശലോമോൻ രാജാവ്. രാജാക്കന്മാരുടെ ഒന്നാം പുസ്തകം പതിനൊന്നാം അദ്ധ്യായത്തിൽ അതു നമുക്കു വായിക്കുവാൻ കഴിയും. മറ്റൊരു രാജാക്കന്മാരുടെ ജീവിതത്തിലും കാണുവാൻ കഴിയാത്തവിധം ശലോമോനു 700 കുലീനപത്നികളും 300 വെപ്പാട്ടികളും ഉണ്ടായിരുന്നു. അവരിൽ അധികം പേരും അന്യജാതികളിൽ പെട്ടവരുമായിരുന്നു. വാർദ്ധക്യ കാലത്തു അവരുടെ വശീകരണവലയത്തിൽ പെട്ടു സത്യദൈവത്തെ വിട്ട് അന്യദൈവങ്ങളെ ആരാധിപ്പാൻ തുടങ്ങി. യഹോവ ശലോമോനോടു കോപിച്ചു. അവന്റെ രാജത്വം അവനിൽ നിന്നു എടുത്തു അവന്റെ ദാസനു കൊടുക്കുമെന്നു യഹോവ അരുളിച്ചെയ്തു. എന്നാൽ ശലോമോന്റെ അപ്പനായ ദാവീദു യഹോവയുടെ വഴികളിൽ നടന്നതിനാൽ അവനു കൊടുത്ത വാഗ്ദത്ത പ്രകാരം ശലോമോനു ശേഷമേ അതു സംഭവിക്കുകയുള്ളു എന്നും യഹോവ കല്പിച്ചു. യൗവ്വനകാലത്ത് തനിക്കു ഇഷ്ടമുള്ള വഴികളിൽ സഞ്ചരിച്ചു സന്തോഷിച്ചതിനു യഹോവ നൽകിയ ന്യായവിസ്താരമായി ശലോമോൻ അതിനെ കണ്ടതു കൊണ്ട് കൂടിയാണു അദ്ദേഹം യൗവ്വനക്കാർക്കു



നൽകിയ ഈ സാരോപദേശത്തിൽ സ്വാനുഭവത്തിന്റെ പ്രതിധ്വനികൾ കേൾക്കുവാൻ കഴിയും എന്നു പറയുന്നത്. അതിനാൽ ഈ സാരോപദേശം യൗവ്വനക്കാരെസംബന്ധിച്ചു അതീവഗൗരവത്തോടെ ദർശിച്ചു സ്വന്തം ജീവിതത്തിൽ പകർത്തേണ്ടതാണ്.

യൗവ്വനം പ്രലോഭനങ്ങളുടേയും വെല്ലുവിളികളുടേയും കാലഘട്ടമാണ്. കൗമാരം പിന്നിട്ടു യൗവ്വനത്തിലേക്കു പ്രവേശിക്കുമ്പോൾ ശാരീരികവും മാനസ്സികവും വികാരപരവും ചിന്താപരവുമായി ഒരു സമൂല പരിവർത്തനമാണു സംഭവിക്കുക. അവിടെ വികാരത്തിനു വേലിയേറ്റമുണ്ടാകുന്നു. അതിനെ തട



യണയിട്ടു നിയന്ത്രിക്കുന്നില്ലായെങ്കിൽ കരകവിഞ്ഞു ഒഴുകുന്ന നദിപോലെ വിനാശകാരിയായി മാറും. സാഹസികത യൗവ്വനത്തിന്റെ മുഖമുദ്രയാണ്. മരണം അവർക്കു വിദൂരസ്ഥമായ ഒന്നാണ് എന്ന ചിന്ത സാഹസികതയ്ക്കു പ്രേരകമായി തീരുന്നു. എനിക്കൊന്നും സംഭവിക്കുകയില്ല എന്ന തോന്നലും, അമിതമായ ആത്മവിശ്വാസവും അപകടങ്ങൾ വരുത്തിവെയ്ക്കുന്നു. ദിനംതോറും നാം കേൾക്കുന്ന അപകടങ്ങൾ ഭൂരിപക്ഷവും യൗവ്വനക്കാരുടെ വീണ്ടു വിചാരമില്ലായ്മ കൊണ്ടു സംഭവിക്കുന്നവയാണ് എന്നതു നിഷേധിക്കാൻ കഴിയാത്ത സത്യമാണ്.

അതിനാൽ യൗവ്വനം വളരെ ശ്രദ്ധാപൂർവ്വം ജീവിക്കേണ്ട ഒരു കാലഘട്ടമാണ്. യൗവ്വനം ഏണിപ്പടിയിലൂടെയുള്ള കയറ്റമാണെന്നു പറയാറുണ്ട്. സമതലത്തിൽ സഞ്ചരിക്കുന്നതിനേക്കാൾ കൂടുതൽ ശ്രദ്ധ അവിടെ ആവശ്യമാണല്ലോ. ഒരു ചെറിയ വഴുക്കൽ, ഒരു ചെറിയ ഇടർച്ച അവിടെ വലിയ വീഴ്ചയ്ക്കു കാരണമാകുന്നു.സമതലത്തിലുള്ള വീഴ്ചയേക്കാൾ ഗുരുതരമായിരിക്കും ഏണിപ്പടിയിൽ നിന്നുള്ള വീഴ്ച എന്നതിനു പക്ഷാന്തരമില്ല.

സ്വന്തമോഹങ്ങൾക്കു വശംവദരായി തീരുന്നു എന്നതു യൗവ്വനത്തിന്റെ ഒരു പ്രലോഭനമാണ്. എന്റെ ജീവിതം എന്റേതു മാത്രമാണ്. അതു എങ്ങനെയായിരിക്കണമെന്നു തീരുമാനിക്കുന്നത് ഞാനാണ്. അതിൽ ആരും കൈകടത്തുവാൻ ഞാൻ അനുവദിക്കുകയില്ല. എന്നിങ്ങനെ ചിന്തിക്കുകയും പറയുകയും ചെയ്യുന്നവരുടെ സംഖ്യ ഇന്നു വളരെയാണ്. എന്റെ ജീവിതപങ്കാളിയെ തെരഞ്ഞെടുക്കുന്നതു ഞാനാണ്. അവിടെ മാതാപിതാക്കളുടേയോ പ്രിയപ്പെട്ടവരുടേയോ ആഗ്രഹങ്ങൾക്കും അഭിപ്രായങ്ങൾക്കും വില കല്പിക്കേണ്ടതില്ല എന്നു വാദിക്കുന്നവരുടേയും വിശ്വസിക്കുന്നവരുടേയും സംഖ്യയും വിരളമല്ല. എനിക്കു ഇഷ്ടമുള്ള വസ്ത്രം ധരിക്കുവാനുള്ള സ്വാതന്ത്ര്യം എനിക്കുണ്ട് എന്നു ചിന്തിച്ചു മാന്യമല്ലാത്ത വസ്ത്രം ധരിക്കുന്നവരും വർദ്ധിച്ചു വരുന്നു. എന്നാൽ എന്റെ ജീവിതം കരുപ്പിടിപ്പിക്കുന്നതിൽ എന്നോടൊപ്പം എന്റെ കുടുംബത്തിനും ഞാൻ ജീവിക്കുന്ന സമൂഹത്തിനും ഒരു പങ്കുണ്ട് എന്ന സത്യം ഇക്കൂട്ടർ മനസ്സിലാക്കുന്നില്ല. വികാരങ്ങളെ സ്വയം നിയന്ത്രിക്കുവാൻ കഴിയാതെ വരുമ്പോൾ, കുടുംബ ബന്ധങ്ങളും സാമൂഹ്യപ്രതിബദ്ധതയും അതിനെ നിയന്ത്രിക്കുന്ന പ്രേരകശക്തിയായി തീരുന്നു; തീരണം. വികാരങ്ങളെ നിയന്ത്രിക്കുന്നവനാണു മനുഷ്യൻ. അല്ലാത്തവർ മനുഷ്യത്വം നഷ്ടപ്പെട്ടു മൃഗതുല്യരായി തീരുന്നു. സമൂഹത്തിൽ ഇന്നു നാം നിരന്തരം കേൾക്കുന്ന ബലാത്സംഗവും കൊലപാതകവും അക്രമവും എല്ലാം ഈ മൃഗീയവാസനയുടെ പ്രതിഫലനമാണ്.

ഉപദേശങ്ങൾ പ്രായോഗിക ജീവിതത്തിൽ, പ്രത്യേകിച്ചു യൗവ്വന കാലഘട്ടത്തിൽ പ്രാവർത്തികമാക്കുക പ്രയാസമേറിയ ഒന്നാണ്. അതിനുള്ള ഏക പരിഹാരമാർഗ്ഗം ആണു ശലോമോൻ 12-ാം അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നത്. “യൗവ്വനത്തിൽ നിന്റെ സൃഷ്ടാവിനെ ഓർത്തു കൊൾക.” സൃഷ്ടാവ് എന്നു പറഞ്ഞിരിക്കുന്നത് തനിക്കു ജന്മം നൽകിയ ലൗകിക പിതാവിനെ അല്ല. സകലത്തിന്റേയും സൃഷ്ടാവും നിയന്താവുമായ ദൈവത്തെ ഓർക്കണമെന്നാണു

# In Loving Memory of





**Annamma George** **C. J. George**

Chakkalayil Puthenveedu, Mundencavu, Chengannur

---

അതിന്റെ അർത്ഥം. ദൈവഭയവും ദൈവഭക്തിയും ഉള്ളവരായി യൗവ്വനത്തിൽതന്നെ പരിണമിച്ചെങ്കിൽ മാത്രമേ ന്യായവിസ്താരത്തിൽ നിന്നു രക്ഷപെടുവാൻ കഴിയുകയുള്ളു. പുസ്തകം അവസാനിപ്പിക്കുന്നത് , ഈ പുസ്തകത്തിൽ ആരംഭം മുതൽ വിവരിച്ച വ്യർത്ഥവും മായയുമായ ഈ ജീവിതത്തിൽ അവശ്യം ആവശ്യമായിരിക്കുന്നത് ഒന്നുമാത്രമാണു എന്നു പറഞ്ഞു കൊണ്ടാണ്. സഭാ പ്രസംഗി : 12:13 "എല്ലാറ്റിന്റേയും സാരാംശം കേൾക്കുക, ദൈവത്തെ ഭയപ്പെട്ടു അവന്റെ കല്പനകളെ പ്രമാണിച്ചു കൊൾക, അതാകുന്നു സകല മനുഷ്യർക്കും വേണ്ടിയത്."

എന്നാൽ പലപ്പോഴും യൗവ്വനത്തിന്റെ ചോരത്തിളപ്പിൽ ഈവിധ ഉപദേശങ്ങൾക്കൊന്നും വലിയ പ്രാധാന്യം കല്പിക്കാറില്ല. ചിലരാകട്ടെ ഇതു ക്ഷണികവും നശ്വരവുമാണെങ്കിൽ അതു നഷ്ടപ്പെടുന്നതിന് മുമ്പെ ആവോളം ആസ്വദിക്കാം എന്ന ചിന്താഗതിക്കാരാണ്. തിന്നുക, കുടിക്ക, ആനന്ദിക്ക നാളെ മരിക്കുമല്ലോ എന്ന എപ്പിക്കൂറിയൻ ഫിലോസഫിയിലാണു അവർക്ക് വിശ്വാസം. എന്നാൽ കാലം പിന്നിടുമ്പോൾ ആണ് ഇതെല്ലാം വ്യർത്ഥമായിരുന്നു എന്ന തിരിച്ചറിവുണ്ടാകുന്നത്. അപ്പോഴാകട്ടെ അതെല്ലാം തിരികെ കിട്ടാതവണ്ണം നഷ്ടമായി കഴിഞ്ഞിരിക്കും. പിന്നെ നിരാശപൂണ്ട് അവശേഷിക്കുന്ന കാലം പിന്നിടേണ്ടതായി വരുന്നു. ലോകപ്രശസ്തരായ




ചിലർ തങ്ങളുടെ ജീവിതത്തെക്കുറിച്ച് അവരുടെ അന്ത്യനാളുകളിൽ കുറിച്ചിട്ടിരിക്കുന്നത് നമ്മുടെ ചിന്തകളെ തൊട്ടുണർത്തുന്നവയാണ്.

സുപ്രസിദ്ധ ചിത്രകാരൻ ഒ. ഏ വെൽസ് അറുപത്തിയൊന്നാം വയസ്സിൽ പറഞ്ഞു. "എനിക്കു ഒരു സമാധാനവുമില്ല. എന്റെ ജീവിതം എനിക്കു അനുവദിക്കപ്പെട്ടിരിക്കുന്ന പരിധിവരെ എത്തിയിരിക്കുന്നു". ആംഗല കവി റൈൺ പറഞ്ഞു. "എന്റെ ദിവസങ്ങൾ പഴുത്ത ഇലകുമ്പിളുകളിൽ സ്ഥിതി ചെയ്യുന്നു. ജീവിതത്തിന്റെ പൂക്കളും ഫലങ്ങളും കൊഴിഞ്ഞു പോയി. പുഴുവും കീടങ്ങളും ദുഃഖവും എന്റേതു മാത്രമാണ്." കാർട്ടുണിസ്റ്റു റാഫ്ബട്ടൺ. "എനിക്കു ജീവിതത്തിൽ അത്രവലിയ ക്ലേശങ്ങൾ ഒന്നും ഉണ്ടായിട്ടില്ല. എനിക്കു ധാരാളം സുഹൃത്തുക്കൾ ഉണ്ടായിട്ടുണ്ട്. വിജയങ്ങളും വളരെ ഉണ്ടായിട്ടുണ്ട്. നിരവധി സ്ത്രീകളെ ഞാൻ പ്രാപിച്ചിട്ടുണ്ട്. ലോകത്തിലെ വൻരാജ്യങ്ങളെല്ലാം ഞാൻ സന്ദർശിച്ചു കഴിഞ്ഞു. പക്ഷെ, ഇന്നു 24 മണിക്കൂർ ഉള്ള ഒരുദിവസം കഴിച്ചു കൂട്ടുന്നതിനുള്ള മാർഗ്ഗങ്ങൾ അന്വേഷിച്ചു മടുത്തിരിക്കുന്നു.

ജീവിതാന്ത്യത്തിലെ ഈ നിരാശയ്ക്കു കാരണം എന്താണെന്നു ഫ്രഞ്ചു ശാസ്ത്രജ്ഞനും ദാർശനികനുമായ പാസ്കൽ പറയുന്നതു ശ്രദ്ധിക്കുക. "ഈശ്വരന്റെ ആകൃതിയിൽ ഉള്ള ഒരു ശൂന്യാന്തരാളം എല്ലാ മനുഷ്യരുടേയും ഉള്ളിൽ ഉണ്ട്. സൃഷ്ടിക്കപ്പെട്ടയാതൊന്നു കൊണ്ടും ആ അന്തരാളം നിറയ്ക്കുവാൻ കഴിയുകയില്ല. പിന്നയോ, സ്രഷ്ടാവായ ഈശ്വരനെ കൊണ്ടു മാത്രമേ അതു നിറയ്ക്കുവാൻ കഴിയുകയുള്ളു." ആധുനിക ദാർശനികൻ കണ്ടെത്തിയ ഈ വലിയ സത്യമാണ് "യൗവ്വനകാലത്തു നിന്റെ സ്രഷ്ടാവിനെ ഓർത്തു കൊൾക." "ദൈവത്തെ ഭയപ്പെട്ടു അവന്റെ കല്പനകൾ പ്രമാണിക്ക". എന്നിങ്ങനെ ലളിതമായി ജ്ഞാനിയായ ശലോമോൻ പറഞ്ഞു വച്ചിരിക്കുന്നത്. അങ്ങനെയുള്ളവർക്കു മാത്രമേ, "ഹേ മരണമേ നിന്റെ വിഷമുള്ളെവിടെ" എന്നു പരിശുദ്ധനായ പൗലോസ്ശ്ലീഹായെ പോലെ മരണത്തിന്റെ മുഖത്തു നോക്കി പറയുവാനും, "വിട്ടുപിരിഞ്ഞു ക്രിസ്തുവിനോടു ചേരുവാൻ അത്യധികം കാംക്ഷിക്കുന്നു അതു അത്യുത്തമമല്ലോ" എന്നു പ്രത്യാശയോടെ പറയുവാനും കഴിയുകയുള്ളു. യൗവ്വനത്തിന്റെ ഏണിപ്പടികളിൽ വഴുതി വീഴാതെ ജീവിതവിജയത്തിൽ എത്തിച്ചേരുവാനും ദൈവത്തിന്റെ ന്യായവിസ്താരത്തിൽ നിന്നു രക്ഷപ്പെടുവാനും ശലോമോന്റെ ഈ സാരോപദേശം ഉപകരിക്കും; ഉപകരിക്കട്ടെ.

# YOUTH IS THE HOPE OF OUR FUTURE



***ഫാ. പി.കെ. കോശി***
*(ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറി)*

Youth is the hope of our future എന്ന് പറയും. ഇന്ന് നമ്മുടെ സമൂഹത്തിലെ ഏറ്റവും വലിയ കൂട്ടം യുവജനങ്ങളാണ്. എന്നാൽ ദേവാലയത്തിൽ ചെന്നാൽ അവരെ കാണാൻ പ്രയാസം കാരണം ചോദിച്ചാൽ അവരെല്ലാം പഠനത്തിനും ജോലിക്കുമായി അന്യദേശത്ത്. യഥാർത്ഥത്തിൽ ഇവരെല്ലാം എവിടെ? മാളിൽ പോയാലും സിനിമയ്ക്ക് പോയാലും ഉത്സവത്തിനോ പെരുന്നാളിനോ റോഡിലിറങ്ങിയാലോ എല്ലായിടത്തും യുവത തന്നെ. ഈ കൊച്ചു കേരളത്തിലും സഭയിലും യുവജനങ്ങൾ കുറയുന്നു. സീനിയർ സിറ്റിസൺസ് വർദ്ധിക്കുന്നു. ടെലിവിഷനും, ഇന്റർനെറ്റും, സോഷ്യൽ മീഡിയയും ഒക്കെ ഭവനങ്ങളിലെ ബന്ധങ്ങളുടെ ചാരുത നഷ്ടമാക്കി. പണം കൊണ്ടു ജീവിത നിലവാരം വർദ്ധിപ്പിക്കാമെങ്കിലും ഗുണമേന്മ പരിരക്ഷിക്കാൻ അതുമാത്രം പോരാ. പരസ്പരം സ്നേഹവും കരുതലും മനസ്സിലാക്കലും ഉത്തരവാദിത്വവും കണ്ടുപഠിക്കാൻ യൗവ്വനക്കാർക്കു കഴിയുന്നില്ല. ഒരുമിച്ചുള്ള പ്രാർത്ഥനയോ ഭക്ഷണമോ ഇല്ല. യൗവ്വനക്കാർക്ക് നല്ല ഗൈഡൻസും ആവശ്യമാണ്. ഇന്ന് ക്വാളിറ്റിയുള്ള യൗവനം രൂപപ്പെട്ടെങ്കിലെ നാളെ ക്വാളിറ്റിയുള്ള സഭ ഉണ്ടാകൂ.

നിമിഷങ്ങളുടെ വില അറിഞ്ഞു ജീവിക്കണം. സമയം തക്കത്തിൽ ഉപയോഗിച്ചുകൊൾവിൻ എന്ന് പരി. പൗലോസ് ശ്ലീഹ ഓർമ്മിപ്പിക്കുന്നു. നഷ്ടപ്പെട്ടു പോയ നിമിഷങ്ങൾ ഒരിക്കലും തിരിച്ചു കിട്ടില്ല. Life is not a matter of rules stone but of moments. എന്ന് Rose Kennedy പറയുന്നു. സാങ്കേതികവിദ്യകൾ ജീവിതത്തെ അനായാസമാക്കണം. എന്നാൽ സാമൂഹ്യ മാധ്യങ്ങളുൾപ്പെടുന്ന ക്രിയാത്മകമല്ലാത്ത സമയ വിനിയോഗം ഏറെ ഗൗരവപൂർവ്വം ചിന്തിക്കണം. എത്രമാത്രം മാനവവിഭവശേഷി ഈ വിധം നാം നഷ്ടപ്പെടുത്തുന്നു.




സച്ചിദാനന്ദന്റെ അസ്വസ്ഥം എന്ന കവിതയിൽ 'വാക്കിൽ നിന്ന് വീണുപോയ ഒരക്ഷരമായിരുന്നു ഞാൻ ഇന്നും അതിന്റെ വാക്കു തേടുന്നു. നിയോഗം പൂർത്തിയാക്കാനാകാത്ത അർത്ഥം പൂർണ്ണമാകാനാകാത്ത അക്ഷരങ്ങളെ നാം പരിണമിക്കുന്നുവോ എന്ന് ചിന്തിക്കാം. മനുഷ്യ ജീവിതത്തിന്റെ പ്രകൃതിദത്തയായ താളാത്മകഥകൾ പോലും ഇന്ന് സൈബറിടങ്ങൾ തകർക്കുന്ന അവസ്ഥ.

Gary Chapman അഭിപ്രായപ്പെടുന്നത് ഓരോരുത്തർക്കും ഓരോ ഓരോ സ്നേഹ സംഭരണി Love Tank ഉണ്ട്. അത് അവരുടെ സൗഖ്യം അനുസരിച്ചറിയപ്പെടേണ്ടിയിരിക്കുന്നു. ഓരോരുത്തർക്കും മാതൃഭാഷ ഉള്ളതുപോലെ ഓരോരുത്തർക്കും ഓരോ സ്നേഹ ഭാഷയുമുണ്ട്. അതു കണ്ടുപിടിച്ച് മനസ്സിലാക്കി നൽകേണ്ടിയിരിക്കുന്നു. ഒരാളുടെ സ്നേഹ ഭാഷ മറ്റൊരാൾക്ക് സ്നേഹഭാഷയാകണമെന്നില്ല.

ജീവിതം ഒരു സൈക്കിൾ സവാരി പോലെയാണ്. ബാലൻസ് നിലനിർത്തണമെങ്കിൽ നാം മുമ്പോട്ട് പോകണം. ബാലൻസ് ചെയ്യുവാനും മുൻപോട്ടു പോകുവാനും സ്വയം കഴിയണം. മഹാത്മാഗാന്ധി പറയുന്നു. ***'നമ്മുടെ കുറവുകളെ മനസ്സിലാക്കുക'*** എന്നതാണ് ഏറ്റവും ഉന്നതമായ പുരോഗതി. നമ്മുടെ ഉള്ളിലേക്ക് നോക്കണം. മറ്റുള്ളവരുടെ മുഖത്തു നോക്കി കുറവുകളെ കണ്ടുപിടിക്കുന്നവരുടെ ഏറ്റവും വലിയ പോരായ്മ സ്വന്തമായി ഒരു മുഖകണ്ണാടി പോലും ഇല്ല എന്നതാണ്. സ്വന്തം കുറവുകൾ കണ്ടുപിടിച്ച് പരിഹരിക്കുമ്പോൾ നമ്മുടെ പരാജയം വിജയമായി മാറും. പൂർണ്ണമായി നാം നിലംപറ്റിയെന്നതല്ല മറിച്ചു വീണ്ടും നിവർന്നു നിൽക്കുന്നുണ്ടോ എന്നതാണ് ജീവിതവിജയത്തിന് ആധാരം. ജീവിത ബാലൻസിന് വേണ്ടത് തിരിച്ചറിവാണ്.

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ

# യുവജനപ്രസ്ഥാനം പ്ലാറ്റിനം ജൂബിലി പ്രവർത്തന റിപ്പോർട്ട്

മാർത്തോമ്മൻ പൈതൃകത്തിന്റെ പ്രോജ്ജ്വലനം ശിരകളിൽ പേറുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ യുവജനങ്ങളുടെ പ്രധാന കർമ്മ മേഖലയായ പൗരസ്ത്യ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം അതിന്റെ നവതിയുടെ നിറവിൽ നിൽക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ പൈതൃക തിലകമായ ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളിയുടെ അവിഭാജ്യ ഭാഗമായ ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനം എക്കാലത്തെയും മികച്ച പ്രവർത്തനങ്ങളുമായി അതിന്റെ 75-ാം വാർഷികം പ്ലാറ്റിനം ജൂബിലിയായി ആഘോഷിച്ചതിന്റെ പ്രവർത്തനങ്ങൾ ചുരുക്കത്തിൽ അവതരിപ്പിക്കുന്നു.

## യൂണിറ്റ് ഭാരവാഹികൾ

| | | |
|---|---|---|
| പ്രസിഡന്റ് | : | റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് |
| സഹവികാരി | : | റവ. ഫാ. ജിയോ എം. സോളമൻ (2023 സെപ്റ്റംബർ വരെ) |
| വൈസ് പ്രസിഡന്റ് | : | മനു റ്റി. തോമസ് |
| ജന. സെക്രട്ടറി | : | രൂബേൻ ജോൺ മാത്യു |
| ജോയിന്റ് സെക്രട്ടറി | : | നോയൽ അനിൽ തോമസ്, ഹന്നാ സൂസൻ ജോസ് |
| ട്രഷറാർ | : | അനു വർഗ്ഗീസ് |
| കമ്മിറ്റി അംഗങ്ങൾ | : | ജെബിൻ റ്റി. മാത്യു, മെൽവിൻ ജോൺ മാത്യു, സോണി സി. ഏബ്രഹാം, ടോം കോശി, ഏബൽ തോമസ് കുര്യൻ |
| ഓഡിറ്റർമാർ | : | ഏബ്രഹാം മാത്യു, ജെന്നാ എൽസാ ഉമ്മൻ |
| പ്രോഗ്രാം കോർഡിനേറ്റർ | : | സാജൻ ജോസഫ്, ജിബിൻ മാത്യു |
| മീഡിയാ വിംഗ് | : | ജോമോൻ വർഗ്ഗീസ്, മൃദുൽ ഫിലിപ്പ് ഈപ്പൻ, ടെസ്സിൻ ജി. തോമസ്, ഗീവർഗ്ഗീസ് ചാക്കോ |

## പ്ലാറ്റിനം ജൂബിലി പ്രഖ്യാപനം

2023 ഏപ്രിൽ മാസം 15-ാം തീയതിയിൽ നടത്തപ്പെട്ട മുൻ വർഷത്തെ വാർഷിക യോഗത്തിൽ വച്ച് റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് 75-ാം വർഷം ആയ 2023-24 യൂണിറ്റിന്റെ പ്ലാറ്റിനം ജൂബിലിയായി പ്രഖ്യാപിച്ചു. ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് റവ. ഫാ. മോൻസി കടവിൽ, റവ. ഫാ. ജിയോ എം. സോളമൻ, യുവജനപ്രസ്ഥാനത്തിന്റെ ചെങ്ങന്നൂർ ഭദ്രാസന-ഡിസ്ട്രിക്ട് സെക്രട്ടറിമാർ, ഇടവക ട്രസ്റ്റി, സെക്രട്ടറി എന്നിവർ വേദിയിൽ സന്നിഹിതരായിരുന്നു.

## പ്ലാറ്റിനം ജൂബിലി ഉദ്ഘാടനം

പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ ഔപചാരികമായ ഉദ്ഘാടനം ജൂൺ 11 ഞായറാഴ്ച വി. കുർബ്ബാനയ്ക്ക് ശേഷം കൂടിയ പ്രൗഢഗംഭീരമായ സമ്മേളനത്തിൽ വെച്ച് ബഹു. ജെസ്റ്റിസ് ജെ. ബഞ്ചമിൻ കോശി നിർവ്വഹിച്ചു. റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഇടവക മെത്രാപ്പോലീത്താ അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് തിരുമേനി ഉദ്ഘാടനം നിർവ്വഹിച്ചു. റവ. ഫാ. ജിയോ എം. സോളമൻ, ഇടവക ട്രസ്റ്റി ശ്രീ. ഇ.വി. ഗീവർഗ്ഗീസ്, സെക്രട്ടറി ശ്രീ. എം.പി. ജോസഫ്, യുവജനപ്രസ്ഥാനം ഭദ്രാസന സെക്രട്ടറി ശ്രീ. അബു എം. വീരപ്പള്ളിൽ, ഡിസ്ട്രിക്ട് സെക്രട്ടറി ശ്രീ. മെറിൽ ഐപ്പ് ഷാജി എന്നിവർ ആശംസകൾ അറിയിച്ചു.

## ബെദേസ്ഥാ ഭവന നിർമ്മാണ പദ്ധതി

ഭവന നിർമ്മാണത്തിന് സഹായം ആവശ്യമുള്ള സ്വന്തമായി ഭൂമിയുള്ള ഇടവകാംഗങ്ങളിൽ നിന്ന് ലഭിച്ച അപേക്ഷകൾ യുവജനപ്രസ്ഥാനത്തിന്റെ യോഗം അവലോകനം ചെയ്ത് അർഹമായ കുടുംബത്തെ തെരഞ്ഞെടുത്ത് നിബന്ധനകൾ അറിയിച്ചു.

## ശിലാസ്ഥാപനം

2023 സെപ്റ്റംബർ 14 ന് പ്രസ്തുത ഭവനത്തിന്റെ നിർമ്മാണത്തിനുള്ള ശിലാസ്ഥാപനം വന്ദ്യ സ്റ്റീഫൻ വർഗ്ഗീസ് അച്ചന്റെ മുഖ്യകാർമ്മികത്വത്തിൽ സഹവികാരി ജിയോ എം. സോളമൻ അച്ചന്റെ സഹകാർമ്മികത്വത്തിലും നടത്തപ്പെട്ടു.
ഈ ഭവനത്തിന്റെ കട്ടിളവയ്പ്പ് ഒക്ടോബർ മാസം 30-ാം തീയതി റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് നിർവ്വഹിച്ചു.

## ഭവനകൂദാശ, താക്കോൽദാനം

2024 ഫെബ്രുവരി മാസം 10-ാം തീയതി അഭി. ഡോ. മാർ തീമോത്തിയോസ് തിരുമേനി ഈ ഭവനത്തിന്റെ കൂദാശ നടത്തി. ഭവനാംഗങ്ങൾക്ക് താക്കോൽ കൈമാറി. റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് കൂദാശാ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകി. റവ. ഫാ. ജിയോ എം. സോളമൻ, ഇടവക പട്ടക്കാർ എന്നിവർ സഹകാർമ്മികരായിരുന്നു. ഭദ്രാസന-ഡിസ്ട്രിക്റ്റ് യുവജന പ്രസ്ഥാന ഭാരവാഹികൾ, ഇടവക ഭരണസമിതി അംഗങ്ങൾ, ഇടവക ജനങ്ങൾ, യുവജനപ്രസ്ഥാന പ്രവർത്തകർ എന്നിവരും പങ്കെടുത്തു.

630 ചതുരശ്ര അടി വിസ്തീർണ്ണത്തിൽ നിർമ്മിച്ച ഈ ഭവനത്തിന് ഏകദേശം 12 ലക്ഷം രൂപ ചിലവായിട്ടുണ്ട്. ഭവനത്തിന്റെ പ്ലാനും മറ്റ് സാങ്കേതിക സഹായങ്ങളും നൽകിയ ഈ യുവജനപ്രസ്ഥാനത്തിന്റെ മുൻകാല പ്രവർത്തകനും കൂടിയായ ഡോ. ബിജു റ്റി. തോമസിനോടുമുള്ള നന്ദി അറിയിക്കുന്നു.

ഭവന നിർമ്മാണത്തിനായി നടത്തപ്പെട്ട ലക്കി ഡ്രോ ബിരിയാണി ചലഞ്ച്, കൈത്താങ്ങ് ടിൻ കളക്ഷൻ എന്നീ ധനസമാഹരണ സംരംഭങ്ങളിൽ സഹകരിച്ച മാതൃഇടവകാംഗങ്ങൾ, ബാഹ്യ ഇടവകകളായി കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ, ബഥേൽ മാർ ഗ്രീഗോറിയോസ് എന്നീ ഇടവകയിലെ അംഗങ്ങളോടും, യുവജന പ്രസ്ഥാന പ്രവർത്തകരുടെ ബന്ധുമിത്രാദികളോടുമുള്ള യൂണിറ്റിന്റെ കടപ്പാട് നിസ്സീമമാണ്.

കൂടാതെ സംഭാവനകൾ നൽകിയിട്ടുള്ള ഇടവകാംഗങ്ങൾ, യുവജനപ്രസ്ഥാനത്തിന്റെ മുൻകാല പ്രവർത്തകർ, ഓർത്തഡോക്സ് സഭയിലെ മറ്റു ദേവാലയങ്ങളായ സെന്റ് സ്റ്റീഫൻസ് ചർച്ച്-ന്യൂയോർക്ക്, സെന്റ് ഗ്രീഗോറിയോസ് ചർച്ച്- ന്യൂയോർക്ക്, സെന്റ് തോമസ് കോൺഗ്രിയേഷൻസ് സൗദി അറേബ്യ, സെന്റ് ജോൺ ദി ബാപ്റ്റിസ്റ്റ് കോൺഗ്രിയേഷൻ കാനഡാ എന്നീ ഇടവകകളോടുമുള്ള നന്ദി അറിയിക്കുന്നു.

## പരിസ്ഥിതി ദിനം

2023 ജൂൺ 05 ന് പരിസ്ഥിതിദിനത്തിൽ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ സ്കൂളിലെ അദ്ധ്യാപകർക്ക് വൃക്ഷതൈകൾ നൽകിക്കൊണ്ട് ആചരിച്ചു. 2024 ജൂൺ 05 ന് യുവജന പ്രസ്ഥാന പ്രവർത്തകരുടെ ഭവനാങ്കണത്തിൽ വൃക്ഷതൈകൾ നട്ടുകൊണ്ട് ആചരിച്ചു. അതൊടൊപ്പം 'Trash To Treasure' എന്ന പേരിൽ ഒരു Online Recycled Craft Contest നടത്തപ്പെട്ടു. സഭയിലെ വിവിധ ദൈവാലയങ്ങളിൽ നിന്നുള്ള യുവജനങ്ങൾ പങ്കെടുത്തു. മത്സര വിജയികൾക്ക് ജൂൺ 30 ന് സമ്മാനങ്ങൾ വിതരണം ചെയ്തു.

## സ്കൂൾ പഠനോപകരണ വിതരണം

അപേക്ഷകൾ നൽകിയ 34 സ്കൂൾ വിദ്യാർത്ഥികൾക്ക് 2023 മെയ് മാസം 28 നും, 57 സ്കൂൾ വിദ്യാർത്ഥികൾക്ക് 2024 ജൂൺ മാസം 01 നും പഠനോപകരണങ്ങൾ വിതരണം ചെയ്തു.

## മെഡിക്കൽ ക്യാമ്പ്

യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 2023 ജൂലൈ മാസം 23-ാം തീയതി സൗജന്യ മെഡിക്കൽ ക്യാമ്പ് പാരിഷ് ഹാളിൽ വെച്ച് നടത്തപ്പെട്ടു. ഡോ. ഉമ്മൻസ് ഐ ഹോസ്പിറ്റൽ, മൈക്രോ ലാബ് ചെങ്ങന്നൂർ എന്നീ സ്ഥാപനങ്ങൾ ഇതിൽ സഹകരിച്ചു. ക്യാമ്പിന്റെ ഉദ്ഘാടനം റവ. ഫാ. ജിയോ എം. സോളമൻ നിർവ്വഹിച്ചു. ഡോ. ഉമ്മൻ വർഗ്ഗീസ് മെഡിക്കൽ ക്ലാസ്സും നയിച്ചു.

### അനുമോദന സമ്മേളനം

2022-23 അദ്ധ്യയന വർഷത്തിൽ 10, 12 ക്ലാസ്സുകളിലെ പൊതുപരീക്ഷകളിൽ ഉന്നതവിജയം നേടിയ വിദ്യാർത്ഥികളെ ആദരിച്ചു. റ്റി.വി.എസ്സിൽ റ്റി.എസ്സ്. മാത്യു മെമ്മോറിയൽ അവാർഡ്, കടന്തോട്ടിൽ അഡ്വ. കെ.സി. ജോൺ മെമ്മോറിയൽ അവാർഡ് എന്നിവയും വിതരണം ചെയ്തു. പ്രൊഫ. സി.എ. വർഗ്ഗീസ് മാലക്കര മുഖ്യാതിഥി ആയിരുന്നു.

### യാത്രഅയപ്പ്

ഇടവകയുടെ സഹവികാരിയായിരുന്ന ജിയോ എം. സോളമൻ അച്ചന് ഇടവകയോട് ചേർന്ന് സമുചിതമായ യാത്ര അയപ്പ് നൽകി. വൈസ്പ്രസിഡന്റ് ജിയോ അച്ചന്റെ പ്രവർത്തനങ്ങൾക്ക് നന്ദി അറിയിക്കുകയും യാത്രാമംഗളങ്ങൾ നേരുകയും ചെയ്തു.

### ചാരിറ്റി പ്രവർത്തനങ്ങൾ

അഗതിമന്ദിര സന്ദർശനം : ഒക്ടോബർ മാസം 29-ാം തീയതി യുവജനപ്രസ്ഥാന അംഗങ്ങൾ പേരിശ്ശേരി ശാന്തിതീരം സന്ദർശിച്ച് ഉച്ചഭക്ഷണം വതരണം ചെയ്തു. നോമ്പുകാല ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി ഹാശാആഴ്ച ധ്യാനയോഗങ്ങളിൽ നിന്നും ലഭിച്ച കാണിക്കയും മറ്റു സംഭാവനകളും ചേർത്ത് ഇടുക്കി ഭദ്രാസനത്തിൽപ്പെട്ട ഒരു കുടുംബത്തിന്റെ ചികിത്സാ സഹായനിധിയിലേക്ക് സംഭാവന നൽകി.

### മീഡിയാ വിംഗ് പ്രവർത്തനങ്ങൾ

ഇടവകയിലെയും യുവജനപ്രസ്ഥാനത്തിന്റെയും വിവിധ പരിപാടികൾ മികവുറ്റ രീതിയിൽ സോഷ്യൽ മീഡിയാ പേജുകളിൽ അവതരിപ്പിക്കാൻ മീഡിയാവിംഗ് പ്രവർത്തകർക്ക് കഴിഞ്ഞിട്ടുണ്ട്.

### ഹാശാ ആഴ്ച ധ്യാനയോഗങ്ങൾ

2023 ലെയും 2024- ലെയും ഹാശാആഴ്ച ധ്യാനയോഗങ്ങൾ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഞായർ, തിങ്കൾ, ചൊവ്വ ദിവസങ്ങളിൽ കത്തീഡ്രൽ ദൈവാലയത്തിൽ വച്ച് നടത്തപ്പെട്ടു. പ്രഗ്തഭ വ്യക്തിത്വങ്ങൾ ധ്യാനപ്രസംഗങ്ങൾക്ക് നേതൃത്വം നൽകി.

### ക്രിസ്തുമസ് ആഘോഷങ്ങൾ

ക്രിസ്തുമസിനെ വരവേറ്റുകൊണ്ട് ഡിസംബർ മാസത്തിൽ വിവിധ പരിപാടികൾ സംഘടിപ്പിച്ചു. വലിയ ക്രിസ്തുമസ് സ്റ്റാറും, പുൽക്കൂടും, ക്രിസ്തുമസ് ട്രീയും സ്ഥാപിച്ചു. ക്രിസ്തുമസ് ആവശ്യങ്ങൾക്കുള്ള വിവിധ വസ്തുക്കളും കേക്കും, മറ്റും മിതമായ വിലക്ക് നൽകുന്ന ക്രിസ്തുമസ് സ്റ്റാൾ ക്രമീകരിച്ചു.

ഡിസംബർ 23 ന് വൈകുന്നേരം ഇടവകയിലെ മറ്റു സംഘടനകളെക്കൂടി ഉൾപ്പെടുത്തിക്കൊണ്ട് ഗ്ലോറിയ 2023 യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഭംഗിയായി നടത്തപ്പെട്ടു. ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാന ജോയിന്റ് സെക്രട്ടറി കുമാരി അലീന മരിയ സജി ക്രിസ്തുമസ് സന്ദേശം നൽകി. വിവിധ കലാപരിപാടികളും നടത്തപ്പെട്ടു. ന്യൂ ഇയറിനെ വരവേറ്റുകൊണ്ട് ജാഗരണ പ്രാർത്ഥനയ്ക്ക്ശേഷം ദീപങ്ങൾ തെളിയിച്ചു.

### അനുമോദനങ്ങൾ

2023-24 വർഷത്തെ പ്രവർത്തന മികവിന് ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം ഈ യൂണിറ്റിന് A+ Grade നൽകി ആദരിച്ചു. ചെങ്ങന്നൂർ ഡിസ്ട്രിക്ട് കലാമേളയിൽ 64 പോയിന്റ് നേടി ഈ വർഷവും ഓവറോൾ രണ്ടാം സ്ഥാനം നിലനിർത്തി. അഖില മലങ്കര യുവജനപ്രസ്ഥാനത്തിന്റെ 'ഉറവയിലേക്ക്' എന്ന വിശ്വാസ-വേദപഠന പദ്ധതിയിൽ ഈ യൂണിറ്റിൽ നിന്ന് 8 പേർ പങ്കെടുത്ത് ഉന്നതവിജയം നേടി.

യുവജനപ്രസ്ഥാന അംഗം ഫിലൻ കോശി ICSE സ്കൂൾ ദേശീയ കബഡി മത്സരത്തിൽ കേരളത്തെ പ്രതിനിധീകരിച്ച് മികച്ച പ്രകടനം കാഴ്ച വച്ചു. യുവജനപ്രസ്ഥാന അംഗം ദിയാ സൂസൻ ബിനു CBSE സഹോദയ ഡിസ്ട്രിക്ട് കലോത്സവത്തിലും അത്‌ലറ്റിക് മീറ്റിലും ഉന്നതസ്ഥാനം കരസ്ഥമാക്കി. ഇരുവരെയും യുവജനപ്രസ്ഥാനം യഥോചിതം അനുമോദിച്ചു.

## അനുശോചനങ്ങൾ

മുൻ കേരളാ മുഖ്യമന്ത്രിയും, ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ മുൻ പ്രവർത്തകനുമായിരുന്ന ശ്രീ. ഉമ്മൻ ചാണ്ടി, മലങ്കര സഭയുടെ സൗമ്യതേജസ്സ് അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനി, ഈ ഇടവകയുടെ മുൻ വികാരിയായിരുന്ന വന്ദ്യ തോമസ് തേക്കിൽ കോർ-എപ്പിസ്കോപ്പാ എന്നിവരുടെ ദേഹവിയോഗത്തിൽ യൂണിറ്റിന്റെ അനുശോചനം അറിയിച്ചിട്ടുണ്ട്.

ജൂബിലി വർഷത്തിൽ ദേഹവിയോഗം പ്രാപിച്ച എല്ലാ ഇടവകാംഗങ്ങളുടെയും ഭവനത്തിൽ യുവജന പ്രസ്ഥാന പ്രവർത്തകർ ആശ്വാസമായി കടന്നുചെന്ന് പ്രാർത്ഥനയും അനുശോചനവും അറിയിച്ചിട്ടുണ്ട്.

## ഉപസംഹാരം

പ്ലാറ്റിനം ജൂബിലി വർഷത്തിൽ മികവുറ്റ പ്രവർത്തനങ്ങൾ ചെയ്യുവാൻ പ്രാപ്തരാക്കിയ ദൈവകൃപയെ നന്ദിപൂർവ്വം സ്മരിക്കുന്നു. ഈ യുവജനപ്രസ്ഥാന യൂണിറ്റിന് ശക്തമായ അടിത്തറ പാകി ഇതിനെ വളർത്തിയിട്ടുള്ള മൺമറഞ്ഞുപോയ പൂർവ്വസൂരികളുടെ ആത്മാക്കൾക്ക് യുവജനപ്രസ്ഥാനം പ്രണാമം അർപ്പിക്കുന്നു. യുവജനപ്രസ്ഥാനത്തെയും, പ്രവർത്തനങ്ങളെയും വലിയ വികാരമായി എന്നും ഹൃദയത്തോടു ചേർത്ത് നിർത്തുന്ന മുൻ യുവജനപ്രസ്ഥാന പ്രവർത്തകരോടും, എല്ലാ പ്രവർത്തനങ്ങൾക്കും മാർഗ്ഗ നിർദ്ദേശങ്ങളും, സഹായങ്ങളും നൽകി വരുന്ന നല്ലവരായ ഇടവക ജനങ്ങളോടും ഈ യൂണിറ്റിനുള്ള നന്ദി വാക്കുകൾക്ക് അതീതമാണ്. പ്രത്യേകാൽ വിവിധ ഇടങ്ങളിൽ ഈ യുവജനപ്രസ്ഥാനത്തിന്റെ ശബ്ദമായി പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്ന യൂണിറ്റ് പ്രസിഡന്റ് വന്ദ്യനായ സ്റ്റീഫൻ വർഗ്ഗീസ് അച്ചനോടും ഇടവകയുടെ പ്രവർത്തനങ്ങളിൽ യുവജനപ്രസ്ഥാനത്തെ എന്നും ചേർത്തു നിർത്തുന്ന ഇടവക ട്രസ്റ്റി, സെക്രട്ടറി, ഭരണസമിതി അംഗങ്ങൾ, കൈത്താങ്ങുകൾ നൽകി വരുന്ന സ്നേഹനിധികളായ ഇടവകാംഗങ്ങൾ എന്നിവരോടും ഉള്ള നന്ദി അറിയിക്കുന്നു.

സഭയുടെ പരമാദ്ധ്യക്ഷനായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായോടും യുവജനപ്രസ്ഥാനത്തിന്റെ പ്രസിഡന്റ് അഭി. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനിയോടും ഇടവക മെത്രാപ്പോലീത്താ അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായോടുമുള്ള ഭക്ത്യാദരവുകൾ അറിയിച്ചുകൊണ്ടും, ഇടവകയുടെ കാവൽ പിതാവായ മാർ ഇഗ്നാത്തിയോസിന്റെയും ഭാരതത്തിന്റെ അപ്പോസ്തോലനായ വി. മാർത്തോമ്മാ ശ്ലീഹായുടെയും മറ്റെല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടുകൊണ്ടും സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി പ്രവർത്തന റിപ്പോർട്ട് സവിനയം സമർപ്പിക്കുന്നു.

*യുവജനപ്രസ്ഥാനത്തിനുവേണ്ടി,*



**രൂബേൻ ജോൺ മാത്യു**
*(ജനറൽ സെക്രട്ടറി)*

ജൂലൈ 14, 2024
ചെങ്ങന്നൂർ









സ്വപ്ന പദ്ധതിയുടെ
ശിലാസ്ഥാപന കർമ്മം
# കല്ലിടീൽ





# In Ever Loving Memory of



# Sam Palangattil

## Palangattil Sajeny Villa

# BEDESTHA LUCKYDRAW CONTEST & WINNERS


















# പ്രശാന്തി ദന്താശുപത്രി

**Near federal bank, Kallissery**
**0479 2426020**

എല്ലാ നൂതനമായ ദന്ത
ചികിത്സാരീതികളും
specialist doctors ന്റെ
സേവനവും ലഭ്യമാണ്

Dr Naveen Alex Thomas BDS : 9847176726
Dr Merit Alex Thomas BDS : 9847011091

**Timing : 9.30 am to 1.00 pm. 4.00 pm to 6.00 pm**

---

## IN EVER LOVING MEMORY OF
# KAILATH POOVANETH, CHENGANNUR



Mr. Iype Kurian
(103)



Mrs. Achamma Kurian
(87)



Mr. K. M. Mammen
(Baby-73)
Retd.P.A.
Pareeksha Bhavan
Trivandrum



Mrs. Annamma Chacko
(Kunjumol-88)
Retd.Headmistress,
Karamana Boys H. S. S.
Trivandrum

**"GONE BUT NOT FORGOTTEN. FOREVER IN OUR HEARTS"**




## യുവജന പ്രസ്ഥാനത്തെ നയിക്കുന്ന പ്രിയപ്പെട്ട സ്റ്റീഫൻ അച്ചന്റെ ജന്മദിനാഘോഷം





# *25th Year in Heaven*



**Abraham K Zachariah (Bobby)**
**Kaduvettor Kandathil**

**Inserted by :**

**Laly Abraham**
**Abin Zachariah**
**Renu Elizabeth Abraham**
**Iby M Kuriakose**



*In ever loving memory of*



## C D Raju Manakunnel

**Cheenikalayil**

14/12/1952-26/6/ 2004



**M.George Varghese & Achamma George**

**Manakunnel**



# ഉറവയിലേക്ക്... വേദപഠന പരീക്ഷ വിജയികൾ


MALANKARA ORTHODOX SYRIAN CHURCH
THE ORTHODOX CHRISTIAN
YOUTH MOVEMENT OF THE EAST

DEPARTMENT OF URAVAYILEKKU
(VEDAVISHWASA PADANA PADHADHI 2022-2023)

Certificate of Merit

This certificate is proudly presented to

For successful completion of the
Uravayilekku Veda Vishwasa Padana Exam
conducted on 30, March 2023

Dr. GEEVARGHESE MAR YULIOS METROPOLITAN
OCYM President

Fr. GEEVARGHESE KOSHY
OCYM Vice President

Fr. YELI ELIAS
OCYM General Secretary

PEARL KANNETH
OCYM Treasurer

Parumala

29/10/2023













‘ ആചാര്യേശാ മശിഹാ- കൂദാശകളർപ്പിച്ചോ-രീ
ആചാര്യ നേകുക പുണ്യം - നാഥാ സ്തോത്രം’

# വന്ദ്യ തോമസ് തേക്കിൽ കോർ എപ്പിസ്കോപ്പയുടെ

പാവനസ്മരണയിൽ

Prayers,by loving family

---

*In Ever Loving Memory of*



**K. V. Varkey**
**Kallitharayil**



**O. C. John**
**Uzhathil**

Inserted By:

Sussama John
Rocky John
Robin John
Reena Elizabeth

# In Ever Loving Memory of



## John Yohannan

### Vadakkettathu

Inserted By :

**Willie John Koshy**
**Grace John**
**Suraj G. John**
**Riya Suraj**
**Zairah Grace John**

In loving memory of



K. Abraham Daniel (87)

*Kotheykattil House*

1943 - 2023

*Inserted By,*

Annamma Daniel,
Saji Daniel, Sajitha Saji, Sheeba Saji

UTHUPPAN'S GYM

KALLISSERY & NELLAD



UNISEX



- BODY BUILDING.
- PERSONAL TRAINING
- ENDURANCE TRAINING
- INJURY RECOVERY
- CARDIO EXERCISE

LADIES TRAINER AVAILABLE

8281907685

kurisummoottil

SINCE 1964 The complete world of tiles & bathroom

ടൈൽസ്, സാനിറ്ററി, പ്ലംബിങ്

CHENGANNUR | KALLISSERY
+91 96459 99724 +91 98475 24434

In Loving Memory of



Mathew George ( Sapru )

Pattamthanam
Mundencavu, Chengannur.

Inserted by:
Sorrowing Family

# Trash to TREASURE

RECYCLED CRAFT ONLINE CONTEST

## WINNERS



1

**ഷെറിൻ ദീപക്**
സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ
ചെങ്ങന്നൂർ



2

**ജോസ്ന സാറാ വർഗീസ്**
സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ
ചെങ്ങന്നൂർ



3

**ഡെൻസി ഡാനിയേൽ**
സെന്റ് തോമസ്
കത്തീഡ്രൽ, കടമ്പനാട്



3

**മെറിൻ തോംസൺ**
സെന്റ് തോമസ് ഓർത്തഡോക്സ്
പുത്തൻപള്ളി, തൃപ്പിലഴികം



3

**ജിഷാ സൂസൻ ഷാജി**
സെന്റ് ഇഗ്നേഷ്യസ്
കത്തീഡ്രൽ, ചെങ്ങന്നൂർ

## Out Side Kerala Region Winners



1

**ജിൻസി ജോയ്**
സെന്റ് തോമസ്
കത്തീഡ്രൽ, ദുബൈ



2

**അക്സാ ഷിനു**
സെന്റ് ഗ്രിഗോറിയോസ്
ചർച്ച്, ജബലലി



3

**റോബിൻ രാജു**
സെന്റ് മേരീസ് ചർച്ച്
ചണ്ഡീഗഡ്

www.smartsavefinserv.com
info@smartsavefinserv.com

smartsave finserv

# TIRE ആവാതെ RETIRE ആവണോ?
# ഇന്നുതന്നെ നല്ലൊരു ഫണ്ടിൽ SIP ചെയ്യൂ

മ്യൂച്വൽ ഫണ്ട് SIP മാസ്റ്റർ ആയ ഫിലിപ്പ് ചെറിയാനോടൊപ്പം

**Kochi Office** 3rd Floor Surya Jyothi Building
Seaport-Airport Road CSEZ PO Kakkanad Kochi – 682037, **Ph:+91 95626 32000**

**Chengannur Office** Ground Floor Pattukalathil Building
Opp Kamalas Hyper Mart MC Road Chengannur 689121, **Ph:+91 95448 84444**



**MR.PHILIP CHERIAN**

**Smartsave finserv LLP** AMFI Registered Mutual Fund Distributor ARN-174114

Disclaimer: Mutual Fund Investments are subject to market risks, read all scheme related documents carefully



*In loving memory of*



## T.E JOSEPH (BABU SIR)

INSERTED BY

valsamma joseph, abraham joseph
suja jacob, nainan john, suman nainan



മലങ്കരയുടെ

# മഹിതാചാര്യൻ

**പരിശുദ്ധ മോറാൻ മോർ ബസേലിയോസ്
മാർത്തോമ്മാ പൗലോസ് ദ്വിതീയൻ
കാതോലിക്കാ ബാവായുടെ**

(2010-2021)

പാവനസ്മരണയിൽ

---

'നിൻ മഹത്വമുദിക്കും നാൾ
നിൽക്കണമിവൾ വല-ഭാഗത്തിൽ'



*In Loving Memory of*

**Mariamma Abraham**
**Ozhathil**

*"Your love will forever be our guiding light. Rest in Peace"*

Inserted By :

O.C. Abrabam
Anil Thomas. & Rebini
Noel & Nevan.

ആശംസകളോടെ...

## വാഴാംവേലിൽ
## വി വി ജോസഫ് & ഫാമിലി



## പാവനസ്മരണയിൽ



## പി ഐ അലക്സാണ്ടർ (73)

ആധാരമെഴുത്ത്
പഴയിടത്ത് തോമ്പിൽ
25/01/1951 - 20/10/2023

ഭാര്യ : മറിയാമ്മ അലക്സ്
മക്കൾ: ഷൈല സാറാ അലക്സ്
ഷൈജു ഐസക് അലക്സ്
ഷൈനു വർഗീസ് അലക്സ്

## പാവനസ്മരണയിൽ



Inserted by:
**Thomas Chandy & Family**
**Pullamvilalil Cheruthale**

## *Nila*
## RESTAURANT



**BALAKRISHNA TOWER, CHENGANNUR**






# പരിസ്ഥിതി ദിനാഘോഷം 2024







IN EVER LOVING MEMORY OF

P C JACOB (THAMBI)
DEPARTED ON 16/03/2016
KAILATH KALATHARAYIL
CHENGANNUR

INSERTED BY :
KAILATH FAMILY

IN LOVING MEMORY OF

ROY BABY
POOVATHUR PARAMBATHOOR

INSERTED BY:
SORROWING FAMILY

# പത്ര വാർത്തകളിലൂടെ

## യുവജന പ്രസ്ഥാനം പ്ലാറ്റിനം ജൂബിലി ആഘോഷം ഉദ്ഘാടനം നാളെ

ചെങ്ങന്നൂർ ● സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനം പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനം നാളെ 9നു ജസ്റ്റിസ് ജെ. ബഞ്ചമിൻ കോശി നിർവഹിക്കും. ചെങ്ങന്നൂർ ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് അധ്യക്ഷത വഹിക്കും.

ചെങ്ങന്നൂരിലെ പുരാതന ക്രൈസ്തവ ദേവാലയമായ പഴയ സുറിയാനി (തിരുമാതാ) പള്ളിയുടെ ഭാഗമായ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിലെ, സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ ജൂബിലി വിപുലമായ പദ്ധതികളോടെ ആഘോഷിക്കും.

പ്ലാറ്റിനം ജൂബിലി വർഷത്തിൽ ഇടവകയിലെ അർഹതയുള്ള ഒരു കുടുംബത്തിന് വീടു നിർമിച്ചു നൽകുമെന്നും പദ്ധതിയുടെ ഉദ്ഘാടനം സമ്മേളനത്തിൽ നടത്തുമെന്നും വികാരി ഫാ. സ്റ്റീഫൻ വർഗീസ്, സഹവികാരി ഫാ. ജിയോ എം. സോളമൻ, പ്രസ്ഥാനം വൈസ് പ്രസിഡന്റ് മനു ടി.തോമസ്, ജനറൽ സെക്രട്ടറി റൂബേൻ ജോൺ മാത്യു എന്നിവർ പറഞ്ഞു.



ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങൾ ജസ്റ്റിസ് ജെ. ബെഞ്ചമിൻ കോശി ഉദ്ഘാടനം ചെയ്യുന്നു. ഇ.വി.ഗീവർഗീസ്, അബു ഏബ്രഹാം വീരപ്പള്ളി, ഡോ. മാത്യൂസ് മാർ തിമോത്തിയോസ് , ഫാ. സ്റ്റീഫൻ വർഗീസ്, ഫാ.ജിയോ എം.സോളമൻ, എം.പി. ജോസഫ്, മനു ടി.തോമസ് എന്നിവർ സമീപം.

## ഓർത്തഡോക്സ് യുവജന പ്രസ്ഥാനം പ്ലാറ്റിനം ജൂബിലി ആഘോഷം

ചെങ്ങന്നൂർ ● സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങൾക്കു തുടക്കമായി. ജസ്റ്റിസ് ജെ. ബെഞ്ചമിൻ കോശി ഉദ്ഘാടനം നിർവഹിച്ചു.

യുവജനങ്ങൾ ഇച്ഛാശക്തി ഉള്ളവരായിരിക്കണമെന്ന് അദ്ദേഹം പറഞ്ഞു. വികാരി ഫാ. സ്റ്റീഫൻ വർഗീസ് അധ്യക്ഷനായി. ചെങ്ങന്നൂർ ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് അനുഗ്രഹ പ്രഭാഷണം നടത്തി.

ജൂബിലി ഭവനനിർമാണ പദ്ധതി 'ബെദേസ്ത'യുടെ ഉദ്ഘാടനവും പ്ലാറ്റിനം ജൂബിലി ലോഗോ പ്രകാശനവും നടന്നു.

സഹവികാരി ഫാ. ജിയോ എം. സോളമൻ, യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസന ജനറൽ സെക്രട്ടറി അബു ഏബ്രഹാം വീരപ്പള്ളി, ഇടവക ട്രസ്റ്റി ഇ.വി. ഗീവർഗീസ്, സെക്രട്ടറി എം.പി. ജോസഫ്, യൂണിറ്റ് ജനറൽ സെക്രട്ടറി റൂബേൻ ജോൺ മാത്യു, ജോയിന്റ് സെക്രട്ടറി നോയേൽ അനിൽ എന്നിവർ പ്രസംഗിച്ചു.

ജൂബിലി ആഘോഷ ഭാഗമായി സൗജന്യ മെഡിക്കൽ ക്യാമ്പുകൾ, കലാ-കായിക മത്സരങ്ങൾ, മെറിറ്റ് അവാർഡ്ദാനം, മുൻകാല പ്രവർത്തകരെ ആദരിക്കൽ, വിവിധ പഠന ക്ലാസുകൾ, ബോധവൽക്കരണ സെമിനാറുകൾ, അനാഥാലയ സന്ദർശനം എന്നിവയും നടത്തും.

## മെഡിക്കൽ ക്യാമ്പ്

ചെങ്ങന്നൂർ: സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഡോ.ഉമ്മൻസ് ഐ ഹോസ്പിറ്റൽ മൈക്രോ സർജറി സെന്ററിന്റെ നേതൃത്വത്തിൽ മൈക്രോ ലാബ് ചെങ്ങന്നൂരിന്റെ സഹകരണത്തോടെ നാളെ രാവിലെ 10 മുതൽ സൗജന്യ മെഡിക്കൽ ക്യാമ്പ് നടത്തും. സെന്റ് ഇഗ്നേഷ്യസ് പാരിഷ് ഹാളിലാണ് ക്യാമ്പ്. 9:15 ന് ഫാ.ജിയോ.എം.സോളമൻ ഉദ്ഘാടനം ചെയ്യും.

## സൗജന്യ മെഡിക്കൽ ക്യാംപ്

ചെങ്ങന്നൂർ ● സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ സൗജന്യ മെഡിക്കൽ ക്യാംപ് നാളെ 10 നു സെന്റ് ഇഗ്നേഷ്യസ് പാരിഷ് ഹാളിൽ നടത്തും. ഫാ. ജിയോ എം. സോളമൻ ഉദ്ഘാടനം ചെയ്യും. ഡോ. ഉമ്മൻ വർഗീസ് ക്ലാസ് നയിക്കും. സൗജന്യ നേത്ര പരിശോധന, തിമിര നിർണയം എന്നിവ നടക്കും. ആവശ്യക്കാർക്ക് തിമിര ശസ്ത്രക്രിയയും കണ്ണടകളും കുറഞ്ഞ നിരക്കിൽ ലഭിക്കും. മൈക്രോ ലാബിന്റെ സഹകരണത്തോടെ വിവിധ രക്തപരിശോധനകൾ സൗജന്യമായി ചെയ്യുവാനും സൗകര്യം ഉണ്ടാകുമെന്നു വികാരി ഫാ. സ്റ്റീഫൻ വർഗീസ്, സഹ വികാരി ഫാ. ജിയോ എം. സോളമൻ എന്നിവർ പറഞ്ഞു.

മംഗളം

## യുവജനങ്ങൾ ഇച്ഛാശക്തി ഉള്ളവരാകണം: ജസ്റ്റിസ് ജെ. ബഞ്ചമിൻകോശി

ചെങ്ങന്നൂർ: യുവജനങ്ങൾ ഇച്ഛാശക്തി ഉള്ളവരായിരിക്കണമെന്ന് ജസ്റ്റിസ് ബഞ്ചമിൻകോശി. സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

ഡോ.മാത്യൂസ് മാർ തിമോത്തിയോസ് അനുഗ്രഹ സന്ദേശം നൽകി. ബെദേസ്ഥ ജൂബിലി ഭവനനിർമാണ പദ്ധതി ഉദ്ഘാടനവും അദ്ദേഹം നിർവഹിച്ചു. പ്ലാറ്റിനം ജൂബിലി ലോഗോ പ്രകാശനവും നടന്നു. വികാരി ഫാ.സ്റ്റീഫൻ വർഗീസ് അധ്യക്ഷത വഹിച്ചു.

സഹ വികാരി ഫാ.ജിയോ.എം.സോളമൻ, അബു ഏബ്രഹാം വീരപ്പള്ളി, ഇ.വി.ഗീവർഗീസ്, എം.പി.ജോസഫ്, റൂബേൻജോൺമാത്യു, നോയേൽ അനിൽ എന്നിവർ പങ്കെടുത്തു.

മംഗളം



● ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷം ജസ്റ്റിസ് ബഞ്ചമിൻകോശി ഉദ്ഘാടനം ചെയ്യുന്നു.



ചെങ്ങന്നൂരിൽ ബെദേസ്ഥ പ്ലാറ്റിനം ജൂബിലി ഭവനത്തിന്റെ കൂദാശ കർമം ഓർത്തഡോക്സ് സഭ ഭദ്രാസനാധിപൻ ഡോ.മാത്യൂസ് മാർ തിമോത്തിയോസ് നിർവഹിക്കുന്നു.

## ബെഥേസ്ഥ ഭവനത്തിന്റെ കൂദാശ കർമം

ചെങ്ങന്നൂർ ● പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നിർമിച്ച ബെഥേസ്ഥ ഭവനത്തിന്റെ കൂദാശ കർമം ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ തിമോത്തിയോസിന്റെ മുഖ്യ കാർമികത്വത്തിൽ നടന്നു. യുവജനങ്ങളുടെ കർമശേഷി സമൂഹത്തിൽ അർഹരായവരെ സഹായിക്കുന്നതിനായി വിനിയോഗിക്കുന്നത് ഏറ്റവും ഉചിതമായ പ്രവൃത്തി ആണെന്ന് അദ്ദേഹം പറഞ്ഞു.

ഇടവക വികാരി ഫാ. സ്റ്റീഫൻ വർഗീസ് ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകി. ഫാ. ജിയോ എം. സോളമൻ, ഫാ. ഡോ. ഏബ്രഹാം കോശി, ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറി അബു എം. വീരപ്പള്ളി, ഡിസ്ട്രിക്ട് ഭാരവാഹികളായ മെറിൽ ഐപ്പ് ഷാജി, ജോഹാൻ, യൂണിറ്റ് വൈസ് പ്രസിഡന്റ് മനു ടി.തോമസ്, ഇടവക ട്രസ്റ്റി ഇ.വി .ഗീവർഗീസ്, സെക്രട്ടറി എം.പി. ജോസഫ് എന്നിവർ പങ്കെടുത്തു.

മലയാള മനോരമ



ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷം സമാപനസമ്മേളനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.

## യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷം സമാപിച്ചു

ചെങ്ങന്നൂർ ● സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷം സമാപിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തു. യുവജനങ്ങളുടെ കർമശേഷി സമൂഹത്തിൽ അവശത അനുഭവിക്കുന്നവരെ സഹായിക്കുന്നതിന് വിനിയോഗിക്കണമെന്ന് അദ്ദേഹം ആഹ്വാനം ചെയ്തു. കാലം ചെയ്ത ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മൂന്നാം ഓർമപ്പെരുന്നാളിനോട് അനുബന്ധിച്ചുള്ള അനുസ്മരണ സന്ദേശവും അദ്ദേഹം നൽകി. വികാരി ഫാ.സ്റ്റീഫൻ വർഗീസ് അധ്യക്ഷനായി. സുവനീറിന്റെ പ്രകാശനവും പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിച്ചു, യുവജന പ്രസ്ഥാനം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. വിജു ഏലിയാസ് ആദ്യ പ്രതി ഏറ്റുവാങ്ങി.

അബു ഏബ്രഹാം വീരപ്പള്ളി, മെറിൽ ഐപ്പ് ഷാജി, അലീനാ മരിയ സജി, റിനു തോമസ്, ജോജോ ജോസഫ്, മെബിൻ കെ മാത്യു, ജോഹാൻ ജോസഫ്, റൂബേൻ ജോൺ മാത്യു, മനു ടി. തോമസ്, ഡാനിയേൽ ജോർജ്, പി.വി.ജോൺ എന്നിവർ പ്രസംഗിച്ചു.

ജൂബിലി സമാപനത്തിനു മുന്നോടിയായി വാഹന വിളംബര റാലി നടത്തി. പരുമല പള്ളിയിൽ നിന്ന് ആരംഭിച്ച റാലി മാനേജർ ഫാ. കെ.വി. പോൾ റമ്പാൻ, ക്യാപ്റ്റൻ ഫാ. സ്റ്റീഫൻ വർഗീസിന് പതാക കൈമാറി. ഭദ്രാസന യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. മോൻസി കടവിൽ ഫ്ലാഗ് ഓഫ് ചെയ്തു.

*In Loving Memory of*



## K. M. THOMAS (BHOPAL APPACHEN)&GRACY THOMAS

KANDATHIL COTTAGE

VANMAZHY, CHENGANNUR

# യുവാക്കൾ സഭയുടെ സ്വത്താണ്



**ഫാ. തോമസ് വർഗീസ് കടവിൽ**
*(വൈസ് പ്രസിഡന്റ്, ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം)*

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആത്മീയ പ്രസ്ഥാനങ്ങളിൽ വളരെ പ്രാധാന്യം അർഹിക്കുന്ന പ്രസ്ഥാനമാണ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം. സഭയിൽ മാത്രമല്ല സമൂഹത്തിലും വളരെ പ്രയോജനാത്മകമായി പ്രവർത്തിക്കുന്ന യുവാക്കൾ നാളെയുടെ വാഗ്ദാനങ്ങൾ ആണ്.

സഭാപ്രസംഗി 12:1 ൽ 'യൗവന കാലത്ത് നിന്റെ സൃഷ്ടാവിനെ ഓർത്തു കൊള്ളുക' എന്ന് ജ്ഞാനിയായ ശലോമോൻ നമ്മെ പഠിപ്പിക്കുന്നു.

ഏതൊരു കാലഘട്ടത്തിലും യുവാക്കൾ തന്റേതായ വ്യക്തിമുദ്ര സമൂഹത്തിൽ പതിപ്പിക്കുന്നു. തമ്പുരാൻ നമ്മുക്ക് നൽകിയിരിക്കുന്ന താലന്തുകളെ എങ്ങനെയാണ് നാം വിനിയോഗിക്കുന്നത്. നൽകിയത് ഇരട്ടി ലാഭമുണ്ടാക്കിയോ? അതോ കുഴിച്ചിട്ടോ? ലാഭമുണ്ടാക്കി എന്നത് അധ്വാനത്തിന്റെ ശീലമാണ്. കുഴിച്ചിടുക എന്നത് അലസതയുടെയും. യജമാനൻ ഏതു നേരത്ത് വന്നാലും അവനവന്റെ പ്രാപ്തിക്ക് അനുസരിച്ച് കൊടുക്കുവാൻ നാം ഓരോരുത്തരും ബാധ്യസ്ഥരാണ്. ഓരോ വ്യക്തിയെ പറ്റിയും തമ്പുരാന് വ്യക്തമായ ധാരണ ഉണ്ട്. ആ ധാരണയിലാണ് നമ്മെ ഓരോന്ന് ഏൽപ്പിച്ചിരിക്കുന്നത്. എനിക്ക് ലഭിച്ച താലന്ത് എങ്ങനെ പ്രയോജനപ്പെടുത്തി എന്നതാണ് പരമപ്രധാനം. നമ്മുടെ കഴിവിനെ നാം തിരിച്ചറിഞ്ഞിട്ടുണ്ടോ? അല്ലെങ്കിൽ അതിനുള്ള ശ്രമം നടത്തിയിട്ടുണ്ടോ? 'തന്റെ നാഭിയിലെ കസ്തൂരിയെ തിരിച്ചറിയാതെ കസ്തൂരി അന്വേഷിക്കുന്ന കസ്തൂരി മാനിന്റെ അവസ്ഥയാണല്ലോ നമുക്ക്. യുവാക്കളായ നാം ഈ സമൂഹത്തിന് അനേകം കടമകൾ നിർവഹിക്കേണ്ടവരാണ്. ആയതിനാൽ ഭവനങ്ങളിൽ തുടങ്ങി തെരുവോരങ്ങളിലെ നിറസാന്നിധ്യമായി യുവാക്കൾ മാറണം. കഷ്ടതകളിൽ, ഞെരുക്കങ്ങളിൽ, ദുരിതങ്ങളിൽ, സഹനങ്ങളിൽ, നിരാലംബരിൽ, ആശയറ്റവരിൽ, രോഗാതുരരിൽ അങ്ങനെ എല്ലാവർക്കും അത്താണിയായി തീരണം ഇന്നത്തെ യുവതലമുറ. അതിന് തമ്പുരാൻ സഹായിക്കട്ടെ.

ഭദ്രാസന യുവജനപ്രസ്ഥാനത്തിൽ ഏറ്റവും കരുത്തോടും ആത്മാർത്ഥതയോടും പ്രവർത്തിക്കുന്ന ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് യുവജനപ്രസ്ഥാനം. പരിശുദ്ധ സഭയ്ക്കും ഭദ്രാസനത്തിനും എന്നും ഒരു മുതൽക്കൂട്ടാണ്. ഈ പ്രസ്ഥാനത്തിൽ പ്രവർത്തിക്കുന്ന എല്ലാ പ്രസ്ഥാന അംഗങ്ങളോടും ഉള്ള സ്നേഹവും വാത്സല്യവും നിസ്സീമമാണ്.

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിലെ യുവജന പ്രസ്ഥാന യൂണിറ്റിന്റെ 75-ാം വർഷം പ്ലാറ്റിനം ജൂബിലി വർഷമായി ആഘോഷിക്കുമ്പോൾ, 'പ്ലാറ്റിന ജൂബിലി സുവനീറിന്' ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ എല്ലാ ആശംസകളും അഭിനന്ദനങ്ങളും നേരുന്നു. ഈ ഉദ്യമത്തിന് നേതൃത്വം നൽകുന്ന ബഹുമാനപ്പെട്ട സ്റ്റീഫൻ വർഗീസ് അച്ചനോടും യുവജന പ്രസ്ഥാനത്തിന്റെ പ്രിയപ്പെട്ട മക്കൾ എല്ലാവരോടുമുള്ള നന്ദിയും സ്നേഹവും അറിയിക്കുന്നു.



# The Word is God and God is Eternal



***Fr. Pious L Jacob***
*(North East American Diocese)*

## (St. John Chapter 1)

The first chapter of the Gospel of St. John is divided into three parts.

- The Prologue or hymn to the word (1-18)
- The testimony of St. Johns the Baptist (19-34)
- The first disciples (35-51).

♦ Jesus is described as the word, the Lamb of God, the son of God, the Messiah, the king of Israel, The Rabbi and the son of man.

♦ The chapter states that Jesus is the one who will baptize people with the Holy Spirit.

♦ The chapter draws parallels with Genesis 1, where God created light and separated it from darkness.

♦ The chapter also draws parallels between Jesus and the tabernacle in the exodus, or the sign of the presence of God with a community on Pilgrimage towards a land of promise.

### *The Prologue or Hymn to the word*

*(St. John 1:1-18)*

The word (Jesus Christ) existed eternally with God and is God. All things were created through him and he is the source of life and light. John, the Baptist testified that Jesus is the light but not the light itself. Jesus is the true light who enlightens every person and is coming into the world. Jesus become flesh, develt among human and revealed his glory as the only begotten son of God. John, the baptist testified that Jesus is the son of God and that He is before all things, no one has seen God, the father but Jesus, the only begotten son, has revealed him.

### *The testimony of St. John, the Baptist*

*(St. John 1:19-34)*

The Jewish leaders questioned John, the Baptist about his identity and mission. John testified that he was not the messiah, but the voice preparing the way for him John confessed that he was not worthy to untie Jesus sandals. John baptized Jesus and the Holy spirit descended upon him. John testified that Jesus is the son of God who baptizes with the Holy spirit.

This passage describes the calling of the first disciples who were drawn to Jesus through the testimony of John the Baptist and each other. It highlights Jesus personal connection with each of them and his promise to reveal greater truths and wonders to them.

### *St. Cyril of Alexandria*

In John 1:1 “The Evangelist sets forth the divinity of the word, and His eternity and His co - existence with the father”.

In John 1:14 “The word become flesh and dwelt among us and we beheld his glory, glory as of the only begotten from the father”.



### *St. Gregory of Nazianzus*

In John 1:5 The light shines in the darkness and the darkness did not comprehend it". In John 1:9 "The true light which enlightens every man, was coming into the world".

### *St. Basil, the Great*

In John 1:1 "The world is not a creature, but the creator of creatures".
In John 1:14 "The word become flesh and develt amoung us and we beheld his glory".

### *St. John Chrysostom*

In the significance of "in the begining was the world" (John 1:1). "He shows that the son is eternal, existing before all ages and that He is not a creature".
In John 1:3 "All things were made through Him and without Him, nothing was made that was made".

The study of St. John Gospel Chapter 1 is highly relevant for severol reasons.

- It affirms Jesus divine origin and eternal existence, establishing His identity as the world of God.
- It highlights Jesus mission of redeem humanity from sin and downess offering salvation and eternal life.
- It emphasizes the importance of forth, witness and restimony in spreading the message of Jesus Christ
- It shows the calling and response of the first disciples. Serving as a model for discipleship and following Jesus.
- It provides a rich Christology, reveoling Jesus nature, charactor and relationship with the father
- It demonstrates the power of personal testimony and evangelism in shoring the Gospel Message.
- It lays the theological foundations for the rest of the Gospel, setting the stage for Jesus ministry teachings, death and resurrction.

# സമസ്തവും സൃഷ്ടാവിലൊന്ന്



***ഫാ. വിമൽ മാമ്മൻ ചെറിയാൻ കടന്തോട്ടിൽ***
*(പ്രസ്ഥാനം മുൻ കമ്മിറ്റിയംഗം)*

വിശുദ്ധ യോഹന്നാന്റെ സുവിശേഷം 17-ാം അദ്ധ്യായം 21-ാം വാക്യം യേശുക്രിസ്തുവിന്റെ മഹാ പുരോഹിത പ്രാർത്ഥനയിലെ പ്രസക്തമായ ഭാഗ മാണ്.

***"അവർ എല്ലാവരും ഒന്നാകേണ്ടതിന്, പിതാവേ നീ എന്നിലും ഞാൻ നിന്നലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിന് തന്നെ."***

ദൈവം, മനുഷ്യസമൂഹവും, സമസ്ത പ്രപഞ്ചവും ഒന്നായി തീരുന്ന അതിശ്രേഷ്ഠമായ ഒരു അനുഭവതലത്തിന്റെ പ്രകാശനവും, പ്രത്യാശയുമാണ് ഈ പ്രാർത്ഥനയിൽ കാണുന്നത്. ഈ വിഭാവനം യാഥാർത്ഥ്യവൽക്കരിക്കപ്പെടണമെങ്കിൽ രണ്ട് തലങ്ങളിൽ തിരിച്ചറിവ് ഉണ്ടാകണം. ഭഗവത്ഗീതാ രഹസ്യങ്ങളുടെ രണ്ട് വാക്കുകൾ ഇത് ഉൾക്കൊണ്ടിരിക്കുന്നു എന്നാണ് പണ്ഡിതമതം.

***1. അഹംബ്രഹ്മാസ്മി***

***2. തത്ത്വമസി***

ഇരുവാക്കുകളുടെയും പൊരുൾ തിരിക്കുമ്പോൾ സമസ്തവും ഒന്നാണെന്ന അവബോധത്തിലേക്ക് മാനവകുലം എത്തിച്ചേരും. അഹം ബ്രഹ്മാസ്മി എന്നാൽ എന്റെ ഉള്ളിൽ ദൈവാംശം ഉണ്ട് എന്നർത്ഥം. പരിശുദ്ധനായ പൗലൊസ് ശ്ലീഹാ 1-ാം കൊരിന്ത്യ ലേഖനം 3 ന്റെ 16 ൽ ഈ ആശയം അവതരിപ്പിക്കുന്നു. "നിങ്ങൾ ദൈവത്തിന്റെ മന്ദിരം എന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും നിങ്ങൾ അറിയുന്നില്ലല്ലോ?" ഉല്പത്തിയുടെ സാരാംശത്തിലേക്കാണ് പൗലൊസ് ശ്ലീഹായുടെ ആശയം നയിക്കുന്നത്. പൗരസ്ത്യ വേദശാസ്ത്രത്തിന്റെ പ്രതിനിധിയായ നിസായിലെ മാർ ഗ്രീഗോറിയോസ് വ്യക്തമാക്കുന്ന ഒരു സത്യവും ഈ ആശയത്തിന് സമാനമാണ്. "ദൈവം മനുഷ്യനിലൂടെ സ്വയം വെളിപ്പെടുത്തുന്നു. ദൈവം മനുഷ്യനെ സൃഷ്ടിച്ചത് തന്നെ തന്നെ വെളിപ്പെടുത്തുവാൻ വേണ്ടിയാണ്" ഇതാണ് അദ്ദേഹത്തിന്റെ ചിന്ത WCC യുടെ പ്രസിഡന്റായിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ആ ആശയത്തിന് കൂടുതൽ തെളിമ നൽകാൻ ശ്രമിക്കുന്നുണ്ട്.

"സർവ്വസൃഷ്ടിയിലും ദൈവ സാന്നിദ്ധ്യമുണ്ട്. എന്നാൽ മനുഷ്യനിലെ ദൈവസാന്നിദ്ധ്യത്തിന് സവിശേഷമായ ഒരു തലയുണ്ട്. മറ്റ് സൃഷ്ടികളിൽ നിന്നും വ്യത്യസ്തമായാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചത്. ദൈവസാന്നിദ്ധ്യമുള്ള സർവ്വസൃഷ്ടിയുടെയും മദ്ധ്യേ ദൈവത്തിന്റെ സവിശേഷ സാന്നിദ്ധ്യമാകുന്ന മനുഷ്യൻ നിലകൊള്ളുന്നു. ദൈവസാന്നിദ്ധ്യം താൻ വഹിക്കുന്നു എന്ന ബോധം മനുഷ്യനിൽ സഹജമായിട്ടുണ്ട്. നമ്മുടെ ആന്തരീക നയനങ്ങളെയും ഹൃദയങ്ങളെയും ശുദ്ധീകരിക്കുമ്പോൾ നമ്മുടെ ഈ ആകാരത്തിൽ ദൈവസ്വരൂപം തെളിഞ്ഞ് കാണാനാകും".

രണ്ടാംഭാഗം 'തത്ത്വമസി' എന്നതിനർത്ഥം 'അതു നീ തന്നെ' എന്നാണ്. നമ്മിലുള്ള ദൈവാംശം അപരനിലുമുണ്ട് എന്ന തിരിച്ചറിവാണ് തത്ത്വമസി. 'മറക്കാനാവാത്തവർ' എന്ന ഗ്രന്ഥത്തിൽ നിത്യചൈ



തന്യയതി ജ്ഞാനം തേടി അലയുമ്പോൾ ഒരു ബ്രാഹ്മണനെ ദർശിച്ച സംഭവം വിവരിക്കുന്നുണ്ട്. പണ്ഡിതനും വൃദ്ധനുമായ ബ്രാഹ്മണന്റെ ഇല്ലത്ത് ചെന്ന യതിയെ നമസ്തേ പറഞ്ഞ് തൊഴുത് ബ്രാഹ്മണൻ തന്റെ ഇല്ലത്തേക്ക് സ്വീകരിച്ചു. അത്ഭുതത്തോടെ യതി ഒന്നുമല്ലാത്ത തന്നെ എന്തിന് ഇങ്ങനെ സ്വീകരിക്കുന്നു എന്നതിന് ഞാൻ നിന്നെയല്ല മറിച്ച് നിന്നിലുള്ള ദൈവാംശത്തെയാണ് നമസ്ക്കരിച്ചത് എന്ന് ബ്രാഹ്മണർ മറുപടി പറഞ്ഞു. നാം മറ്റുള്ളവരെ ബഹുമാനിക്കുമ്പോൾ ദൈവ സ്വരൂപത്തെ നമിക്കുന്നു. മറ്റുള്ളവനിലെ ദൈവാംശത്തെ തിരിച്ചറിഞ്ഞ് ബഹുമാനിക്കുമ്പോൾ വിഭാഗീയതകളിൽ സമവായത്തിൽ സാംഗത്യമുണ്ടാകും. ഈശ്വരവാഹികളാണ് സർവ്വരും എന്ന അവബോധം ഉണ്ടാകാവുന്ന പരിവർത്തനം വർണ്ണനാതീതമാണ്.

നമ്മിലുള്ള ദൈവാംശത്തെ തിരിച്ചറിയുകയും, അപരനിലെ ദൈവസ്വരൂപത്തെ ബഹുമാനിക്കുകയും ചെയ്യുമ്പോഴാണ് വി. യോഹന്നാന്റെ സുവിശേഷം 17 ന്റെ 21 ലെ മഹാപുരോഹിത പ്രാർത്ഥനയായ ***"പിതാവേ നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ഒന്നാകേണമേ"*** എന്നതിന് അർത്ഥസമ്പുഷ്ടി കൈവരുന്നത്.

# പ്രവർത്തന വഴികളിൽ ഊർജ്ജം പകർന്ന പ്രസ്ഥാനം



***ഫാ. ഡോ. എബ്രഹാം കോശി കുന്നുംപുറത്ത്***
*(പ്രസ്ഥാനം മുൻ സെക്രട്ടറി, ട്രഷറർ)*

നമ്മുടെ യുവജനപ്രസ്ഥാനം ആത്മീകവും ഭൗതികവുമായ രംഗത്ത് അനേകരെ വാർത്ത് എടുത്ത ഒരു OCYM യൂണിറ്റാണ്. ആത്മിയ ജീവിതത്തിന്റെയും നേതൃത്വഗുണങ്ങളുടെയും പാഠങ്ങൾ അഭ്യസിച്ച കളരിയായിരുന്നു ഞങ്ങൾക്ക് കത്തീഡ്രൽ യുവജനപ്രസ്ഥാനം. യൗവനത്തിന്റെ ചടുലതകൾ നിറഞ്ഞ കാലഘട്ടത്തിൽ ഭക്തിയും സ്വഭാവഗുണങ്ങളും സംവേദനക്ഷമതയും നേതൃത്വ പാഠങ്ങളും സമന്വയിപ്പിച്ച് ജീവിതവിഥികളിൽ കടന്നു വരുന്ന വെല്ലുവിളികളെ ഏറ്റെടുക്കുവാനും പ്രതിസന്ധികളെ തരണം ചെയ്യുവാനുമുള്ള ബാലപാഠങ്ങൾ പ്രസ്ഥാന പ്രവർത്തനങ്ങളിൽ നിന്നും സ്വായത്തമാക്കാൻ ഞങ്ങൾക്ക് എപ്പോഴും കഴിഞ്ഞിട്ടുണ്ട്. യുവാക്കളോട് ഇടപഴകുന്നതിലൂടെയും നേതൃത്വം, ആശയവിനിമയം, ബന്ധങ്ങൾ കെട്ടിപ്പടുക്കുക എന്നിവയിൽ കഴിവുകൾ വികസിപ്പിക്കുവാനും പ്രസ്ഥാന പ്രവർത്തനങ്ങൾ ഏറെ സഹായിച്ചിട്ടുണ്ട്. സത്യവിശ്വാസം മനസ്സിലാക്കുവാനും, വളരുവാനും സഹായിക്കുന്ന വേദപഠനങ്ങൾ, പ്രാർത്ഥനാ സംഗമങ്ങൾ, ചർച്ചകൾ, ധ്യാനയോഗങ്ങൾ തുടങ്ങിയവ ഞങ്ങളുടെ ചിന്തകളെ വിശാലമാക്കുന്നതിന് ഏറെ സഹായിച്ചു. ദയ, കരുണ, സമഗ്രത, മറ്റുള്ളവർക്കുള്ള കരുതൽ തുടങ്ങിയ മൂല്യങ്ങൾ വളർത്തിയെടുക്കുക, ആരാധനാ ശുശ്രൂഷകളിലും മറ്റ് സഭാ പ്രവർത്തനങ്ങളിലും പങ്കാളിത്തം ഉറപ്പാക്കുക, സമൂഹത്തിൽ ഒരു റോൾ മോഡലായി പ്രവർത്തിക്കുക എന്നത് പ്രസ്ഥാന പ്രവർത്തനത്തിന്റെ പ്രതിഫലനങ്ങൾ ആയിരുന്നു. വ്യക്തിപരവും ആത്മീയവും സാമൂഹികവുമായ വെല്ലുവിളികളിലൂടെ യുവതലമുറയെ നയിക്കുക, യുവാക്കളിൽ വിശ്വാസവും ആദരവും പരസ്പര ബഹുമാനവും സ്ഥാപിക്കുന്നതിന് റിട്രീറ്റുകൾ, ക്യാമ്പുകൾ, മിഷൻ യാത്രകൾ, സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾ പോലുള്ള പരിപാടികൾ ആസൂത്രണം ചെയ്യുകയും നയിക്കുകയും ചെയ്തിട്ടുണ്ട്. യുവജനങ്ങളുടെ കൂട്ടായ്മ കെട്ടിപ്പടുക്കുന്നതിനും സൗഹൃദം വളർത്തുന്നതിനും രസകരവും അർത്ഥവത്തായതുമായ പ്രവർത്തനങ്ങളിലൂടെ ഒരു ബാലൻസ് സൃഷ്ടിച്ച് ആത്മീയവും പ്രായോഗികവുമായ ജീവിതത്തിലെ വെല്ലുവിളികളെ നാവിഗേറ്റ് ചെയ്യാൻ ഞങ്ങളെ ഈ പ്രവർത്തനങ്ങൾ സഹായിച്ചിട്ടുണ്ട്.

ഒരു സാധരണ അംഗത്തിൽ തുടങ്ങി കമ്മറ്റി മെമ്പർ ട്രഷറർ, സെക്രട്ടറി എന്നി നിലകളിലുള്ള പ്രവർത്തനം ചെങ്ങന്നൂർ ഡിസട്രിക്റ്റ് ഓർഗനൈസർ, കേന്ദ്ര കമ്മിറ്റി അംഗം എന്നി നിലകളിൽ വരെ പ്രവർത്തിക്കുവാൻ കരുത്ത് പകർന്നു തന്നത് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ ഊർജവും പ്രോൽസാഹനവുമാണ്. ആ കാലങ്ങളിൽ പ്രാദേശികവും ദേശിയവുമായ നിരവധി ക്യാമ്പുകളിലും കോൺഫ്രറൻസുകളിൽ പങ്കെടുക്കന്നതിലൂടെ ജീവിതത്തിൽ യാത്രകളെ പ്രണയിക്കുവാനും അതിലൂടെ അറിവ് നേടാനും സാധ്യതകൾ ഒരുക്കി.

ഞങ്ങളുടെ പ്രവർത്തന കാലയളവിൽ നേതൃത്വം നൽകിയ ബഹുമാനപ്പെട്ട വൈദീക



ശ്രേഷ്ഠരും വൈസ് പ്രസിഡന്റായി ദീർഘകാലം പ്രവർത്തിച്ച ശ്രീ. ടി. തോമസ് മണലിലും എന്നും ഞങ്ങൾക്ക് കരുത്ത് പകർന്ന ഊർജ്ജ സ്രോതസുകളായിരുന്നു. സഭയുടെ ഭാവിനേതൃത്വത്തേ വാർത്തെടുക്കുന്ന പ്രക്രിയയിൽ യുവജനപ്രസ്ഥാനം വഹിക്കുന്ന പങ്ക് വളരെയാണ്. കഴിഞ്ഞ ഏഴര പതിറ്റാണ്ടായി ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനം അതിന്റെ പ്രവർത്തന മികവ് കാട്ടി മുന്നേറുമ്പോൾ അതിന്റെ മുൻകാല പ്രവർത്തകർ എന്ന നിലയിൽ ഞങ്ങൾക്ക് ഏറെ സന്തോഷവും അഭിമാനവും ഉണ്ട്.

തുടർന്നും നൂതനങ്ങളായ കർമ്മ പദ്ധതികളിലൂടെ യുവജനങ്ങളുടെ സൃഷ്ടി സർഗ്ഗ ശേഷി വർദ്ധിപ്പിക്കുവാനും ആത്മീയമായും വ്യക്തിപരമായും യുവാക്കളുടെ വൈവിധ്യമാർന്ന കഴിവുകൾ പ്രോൽസാഹിപ്പിക്കുവാനും ആത്മീയവും വൈകാരികവും വികസനപരവുമായ ആവശ്യങ്ങൾ നിറവേറ്റുവാനും നമ്മുക്ക് കഴിയട്ടെ. യുവജനങ്ങളുടെ ബുദ്ധിമുട്ടുകളും ആശങ്കകളും കേൾക്കാൻ തയ്യാറാകുകയും, ശ്രദ്ധാ ശൈഥില്യങ്ങൾ നിറഞ്ഞ ഒരു ലോകത്ത് യുവാക്കളുമായി നിരന്തരം ഇടപഴകുകയും അവരിൽ ആത്മീയ കാര്യങ്ങളിൽ താൽപ്പര്യം നിലനിർത്തുകയും ആരാധന - സഭാ ജീവിതം മെച്ചപ്പെടുത്തുകയും കർമ്മനിരതരായി സഭയ്ക്കും സമൂഹത്തിനും ഉത്തമ മാതൃകയായി പ്രവർത്തിക്കുവാൻ നമ്മുടെ യുവജനപ്രസ്ഥാന അംഗങ്ങൾക്ക് തുടർന്നും കഴിയട്ടെ എന്ന് ആശംസിക്കുന്നു.



# തീക്ഷ്ണതയോടെ മുന്നേറാം

*ഫാ. ഒബിൻ ജോസഫ് ഇറപ്പുഴ*
*(പ്രസ്ഥാനം മുൻ സെക്രട്ടറി)*

***'ബലം നിന്നിലുള്ള മനുഷ്യൻ ഭാഗ്യവാൻ; ഇങ്ങനെയുള്ളവരുടെ മനസ്സിൽ സീയോനിലേക്കുള്ള പെരുവഴികളുണ്ട്.'*** (സങ്കീ. 84:5)

വചനം പരിചയപ്പെടുത്തുന്നതിൽ ഏറ്റവും അത്ഭുതപ്പെടുത്തുന്ന യുവത്വം വിശുദ്ധ യോഹന്നാൻ സ്നാപകന്റേതാണ്. സത്യത്തിനും ദൈവിക നീതിക്കും മുമ്പിൽ സ്വന്ത ജീവനു പോലും സ്നാപകൻ ചെറിയ വിലയാണ് നൽകുന്നത്. ദൈവ നിയോഗത്തിന്റെ പ്രഭയ്ക്ക് മുമ്പിൽ രാജാവിന്റെ അധികാരവും സമ്പത്തും പ്രലോഭനങ്ങളും നിഷ്പ്രഭമായി പോകുന്നു. ശിരഛേദം ചെയ്യപ്പെടുമ്പോഴും സ്നാപകന്റെ മനസ്സ് ചഞ്ചലപ്പെടുന്നില്ല. ക്രിസ്തീയ യുവത്വം എന്നും സത്യത്തിനും സേവനത്തിനും വേണ്ടി നിലകൊള്ളുക എന്നതാണ് വിശുദ്ധ യോഹന്നാൻ മാംദാനാ നൽകുന്ന സന്ദേശം. ഇനി വരുന്ന ഒരു തലമുറയ്ക്ക് നേരിന്റെ വഴിയെ സഞ്ചരിക്കുവാൻ പാത തെളിച്ചിടേണ്ടതും അതിന്റെ ഉത്തരവാദിത്വ പട്ടികയിൽ ഉൾപ്പെടുന്നു. അത് പരാജയപ്പെടുന്നിടത്താണ് നിരാശ കീഴടക്കിയ ഒരു യുവജനത രൂപപ്പെടുന്നത്. തീച്ചൂളയ്ക്കുള്ളിൽ എറിയപ്പെട്ടാലും കൂടെയുള്ള ദൈവസാന്നിധ്യം തിരിച്ചറിയുവാൻ കഴിയുമ്പോൾ അഗ്നി പോലും എതിരാളി അല്ലാതാകുന്നു. ഈ നീതി നിഷ്ഠയിലേക്ക്, ദൈവസാന്നിധ്യ ബോധത്തിലേക്ക് യുവതയെ കൈപിടിച്ച് ചേർത്ത് സങ്കീർത്തനക്കാരൻ പരാമർശിക്കുന്ന ആ ദൈവബലം അവരുടെ ഉള്ളിൽ നിക്ഷേപിക്കുക എന്നുള്ളത് തന്നെയാണ് ഓരോ യുവജനപ്രസ്ഥാനങ്ങളുടെയും പ്രാഥമിക ലക്ഷ്യം. അപ്രകാരം ചെങ്ങന്നൂർ കത്തീഡ്രൽ യുവജന പ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസനത്തിനും പരിശുദ്ധ സഭയ്ക്കും എന്നും അഭിമാനിക്കുവാൻ തക്ക പ്രൗഢിയോടും സേവന തൽപരതയോടും നിലനിന്നിട്ടുള്ള ഒരു ആധ്യാത്മിക പ്രസ്ഥാനമാണ്. അതിന്റെ ഒരു ഭാഗമാണ് എന്നു പറയുന്നതിൽ വ്യക്തിപരമായി ഏറെ അഭിമാനം കൊള്ളുകയും ചെയ്യുന്നു. അവിടെ നിന്നും ലഭിച്ച ഊർജ്ജമാണ് സഭയിൽ ഒരു ശുശ്രൂഷകനായിരിപ്പാൻ എന്നെയും പ്രാപ്തനാക്കുന്നത്. ഇനിയും ഒരുപാട് ജീവിതങ്ങൾക്ക് തണലായി, സഭയ്ക്ക് അഭിമാനമായി, തലമുറകൾക്ക് വഴികാട്ടിയായി നമ്മുടെ പ്രസ്ഥാനം ശോഭയോടെ, തീക്ഷ്ണതയോടെ, ദൈവാത്മ പ്രേരിതമായി മുന്നേറട്ടെ എന്ന് പ്രാർത്ഥിക്കുന്നു. 75 ന്റെ നിറവിൽ പ്രഭാപൂരിതമായി പരിലസിക്കുന്ന എന്റെ പ്രസ്ഥാനത്തിന് അഭിവാദ്യങ്ങൾ.



# OVBS ന് പോയിട്ടുണ്ടോ സക്കീർ ഭായി !



**ജോർജ് വി. ഐസക് വാഴാംവേലിൽ**
*1993-97, 95-96 ജോ. സെക്രട്ടറി, 96-97 ജനറൽ സെക്രട്ടറി.*

ചെറുപ്പത്തിലേ സ്കൂൾ അടച്ചാൽ പിന്നെ ഉള്ള എന്റർടൈൻമെന്റ് തുടങ്ങുന്നത് OVBS ലാണ്. 80 കളുടെ അവസാനത്തിൽ അന്നത്തെ കാളികുന്നു പള്ളിയിൽ ആയിരുന്നു (ഇപ്പോളത്തെ യോർദാൻ പുരം പള്ളി) ആദ്യത്തെ OVBS. അതിനു ശേഷമാണ് സൺഡേസ്കൂൾ ഉൾപ്പെടെ എല്ലാ ആത്മീയ കാര്യങ്ങളും കൊച്ചുപള്ളിയിലേക്ക് (നമ്മുടെ കത്തീഡ്രൽ തന്നെ) പറിച്ചു നട്ടപ്പെട്ടത്.

മിക്കവാറും നമ്മുടെ പള്ളിയിൽ ഏപ്രിൽ ആദ്യ ആഴ്ച്ച തന്നെ OVBS തുടങ്ങും. അതിന് ഒരാഴ്ച്ച മുന്നേ വരാൻ പോകുന്ന സെലിബ്രിറ്റി ഗാനപരിശീലകരുടെ പേരുകൾ എയർ ചെയ്യപ്പെടും നിരണം രാജൻചായൻ ആയിരുന്നു അന്നെത്തെ ഈ ഫീൽഡിലെ സൂപ്പർ സ്റ്റാർ. ചുരുക്കം ചില വൈദിക ശ്രേഷ്ഠർ വന്നു പഠിപ്പിച്ചതായി ഒരു ചെറിയ ഓർമയുണ്ട്. എന്റെ ഒരു OVBS പഠനത്തിൽ /പഠിപ്പീരിൽ OVBS കാലത്ത് ആകെ രണ്ടോ മൂന്നോ തവണയെ സ്ത്രീ പരിശീലകർ വന്നിട്ടുള്ളൂ. (അന്നത്തെ കാലത്തു വീട്ടിന്ന് വിടത്താണ്ടായിരിക്കും)

സത്യത്തിൽ പത്തു ദിവസം പോകുന്നത് അറിയില്ല. (അതിനിടക്ക് എന്തൊക്കെ തമാശകൾ അരങ്ങേറും) പിന്നെ വിവിധ തരത്തിൽ ഉള്ള പാട്ടുകൾ, മലയാളം, ഇംഗ്ലീഷ്, സുറിയാനി തൊട്ട് തമിഴ് പാട്ടുകൾ വരെ അതും പല സൈസിൽ പല രീതിയിൽ സുലഭം ആദ്യമായി ഓർഗൻ വായിച്ചു പാട്ട് പാടുന്നത് കാണുന്നത് OVBS നു ആണ്. ആക്ഷൻ സോങ് ആണ് ഹൈലൈറ്റ്. മാങ്ങ പറി ചെളി കുത്ത് ആയിരുന്നു മിക്കതെങ്കിലും,സംഭവം പൊളി ആയിരുന്നു.

ആദ്യ ദിവസം റെജിസ്ട്രേഷൻ & ഇനാഗുറേഷൻ ആണ്. 5 രൂപക്ക് രജിസ്റ്റർ ചെയ്ത ഓർമ എനിക്കുണ്ട്. ഇപ്പൊ അതു 200 എങ്കിലും ആയി കാണും. 200 രൂപ കൊണ്ട് ഒക്കെ എന്നാ ആകാന ഇപ്പൊൾ പിന്നെ ഓരോ ദിവസവും ഓരോരോ പ്രത്യേകതകൾ. ശുചിത്വ ദിനം,മാർച്ച് ഫാസ്റ്റ്, കോക്ക്നട്ട് ഡേ, സ്നേഹവിരുന്ന്, റാലി, സമാപന ദിനം പിന്നെയും എന്തൊക്കയോ ദിനങ്ങൾ.

ഓരോ വർഷവും ഓരോ ചിന്താവിഷയം ആസ്പദമാക്കി ഓരോ പാട്ടുകൾ,അതു സംബന്ധമായ ഒരു വാക്യവും, വേദപുസ്തക അടിസ്ഥാനത്തിൽ കാണും, തോപ്പിലെ ബാബു സാർ ചിന്താവിഷയം ഉറക്കെ വിളിപ്പിക്കുമ്പോൾ വിളക്കിന്റെ പുറകിൽ ഇരിക്കുന്നവർ ഉറക്കെ വിളിച്ചു പറയണം എന്ന് പ്രത്യേകം പറയാറുണ്ട്. തൊണ്ടപൊട്ടുമാറുച്ചത്തിൽ എല്ലാവരും വിളിച്ചു പറയും.. അപ്പോൾ കിട്ടുന്ന ഒരു ഫീലിംഗ് എന്റെ പൊന്ന് സാറെ ചുറ്റുമുള്ള ഒന്നും കാണത്തില്ല. OVBS ലെ ഏറ്റവും നല്ല നൊസ്റ്റു റിഫ്രഷ്മെന്റ് ആണ്. എത്ര തവണ വീട്ടിൽ കലക്കിയാലും കിട്ടാത്ത ഒരു ടേസ്റ്റ് ആണ് അപ്പോൾ കിട്ടിയിരുന്ന രസ്നക്ക്. പിന്നെ എന്തെങ്കിലും ഒരു ചൂട് കടിയും,പഫ്സോ, ദിൽഖുഷ്, സ്വീറ്റ്നാ അങ്ങനെ വെറൈറ്റി ഐറ്റംസ് എന്തെങ്കിലും!

OVBS ൽ ഏറ്റവും പ്രിയപ്പെട്ടത് സ്നേഹവിരുന്നും സമാപനവും ആയിരുന്നു. സ്നേഹവിരുന്നിന്ന് മിക്കവാറും വട്ടയപ്പം ആയിരിക്കും. അതുപോലെ മിക്കവാറും എല്ലാർക്കും സ്ഥിരം ഐറ്റംസ് ഉണ്ടായിരുന്നു. അന്ന് നമ്മടെ സാധനം തുറന്നു വെച്ചിട്ട് ബാക്കി



എല്ലാരുടെയും കയ്യിട്ട് വാരുമ്പോൾ ഉള്ള ഒരു സന്തോഷം... ഹോ എന്റെ പൊന്നു സാറേ. പിന്നെ അവസാന ദിനത്തെ റാലിക്കു വേണ്ടിയുള്ള കൊടിക്കു ആവശ്യമായ വടിവെട്ടൽ എന്ന മെഗാ പ്രോഗ്രാമാണ്. 90കളുടെ മധ്യത്തിൽ യുവജന പ്രസ്ഥാനത്തിലേക്ക് ലാറ്ററൽ എൻട്രി കിട്ടിയ ഞങ്ങൾ ഒരു പത്തു പന്ത്രണ്ട് പേര് (അതിൽ അന്ന് വെറും പൗരന്മാരായ നമ്മുടെ എബ്രഹാം കോശി അച്ചനും, വിമലച്ചനും ഒക്കെ ഉൾപ്പെടും) അത് ഒരു സംഭവം തന്നെയാണ് സാറേ. ഇടവകയിലെ ഒരുമാതിരി എല്ലാ മുളയും അന്ന് വെട്ടി പള്ളിയിൽ എത്തിച്ചിരിക്കും.

സമാപന ദിനത്തിന്റെ കലാ പരിപാടിയുടെ പ്രാക്ടീസ് സമയം സ്ഥിരം എന്നേലും ഒക്കെ അടി നടക്കും.(നിർബന്ധം ഇല്ല). ഒരു ആവശ്യം ഇല്ലാതെ വെറുതെ ഒരു രസം. പ്രൈമറി മുതൽ സെക്കന്ററി വരെയുള്ള എല്ലാവരും, അധ്യാപകരും അടക്കം ക്ലാസ് അനുസരിച്ചു രണ്ടുവരിയായി പള്ളിയിൽ നിന്നു പുത്തൻവീട്ടിൽ പടികവലയിലോട്ട് നടക്കും. വെറുതെ അങ്ങു നടക്കുവല്ല. നല്ല ഉച്ചത്തിൽ മുദ്രാവാക്യവും വിളിച്ചോണ്ട്.

'പമ്പ ആറിൻ തീരത്തു
ചെങ്ങന്നൂരിൻ മക്കളിതാ
ഒത്തു ചേർന്നു വിളിക്കുന്നു
ജയ് ജയ് OVBS"
'അങ്ങ് അകലെ അകലെയായി
ചക്രവാള സീമയിൽ
കേൾക്കുന്നൊരു ശബ്ദം
അതാണല്ലോ OVBS'

(എന്തിനോ വേണ്ടി തിളച്ച സാമ്പാർ) അന്ന് ഏറ്റവും ഉറക്കെ വിളിച്ച പലരും ഇന്ന് മറ്റു സഭാ വിശ്വാസങ്ങളിലും നിരീശ്വരവാദ സംഘടന പ്രവർത്തനങ്ങളിലും മുഴുകുന്നു. ഇതുപോലെ കുറെയേറെ സ്ഥിരം മുദ്രാവാക്യങ്ങൾ. ഇതൊക്കെ കഴിഞ്ഞാൽ കലാപരിപാടികൾ ആണ്. ഡാൻസ്, പാട്ട്, ആക്ഷൻ സോങ്, മിമിക്രി, സ്കിറ്റ് അങ്ങനെ വൈവിധ്യം ആയാ പരിപാടികൾ.

എല്ലാം കഴിഞ്ഞു അവസാനം സ്നേഹവിരുന്നോട് കൂടി സമാപനം. ഒരിക്കലും മനസ്സിൽ നിന്ന് മായാത്ത ഓർമ്മകൾ സമ്മാനിച്ച OVBS ദിനങ്ങൾക്കും അതു രേഖപെടുത്താൻ സഹായിച്ച കത്തിഡ്രൽ യുവജനപ്രസ്ഥാനത്തിനും അതിന്റെ ഇന്നും ഇന്നലെയും നാളെയും ഭാഗമായി പ്രവർത്തിക്കുന്ന എല്ലാ പ്രിയപെട്ടവർക്കും ഒരായിരം ആശംസകൾ!

# ഒരു ചെറുപുഞ്ചിരിയിൽ പ്രതീക്ഷയുടെ പ്രകാശനാളം...



**സന്തോഷ് റ്റി കോശി**
*മുൻകാല പ്രവർത്തകൻ, സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ*

നമ്മുടെ ജീവിത യാത്രയിൽ നിരവധി പേരെ പരിചയപ്പെടുവാൻ സാധിക്കും, അവരുടെ ജീവിതാനുഭവങ്ങൾ നമ്മൾക്ക് പാഠമാക്കാൻ സാധിക്കും. അവരിലെ നന്മകളെ ഉൾക്കൊണ്ടും തിന്മകളെ അവഗണിച്ചും നമ്മൾ അവരുടെ നല്ല കൂട്ടുകാരനോ, സഹയാത്രികനോ ആകും. തിങ്കൾ മുതൽ വെള്ളി വരെയുള്ള ദിവസങ്ങളിൽ സ്കൂളിലേക്കുള്ള യാത്രാവേളയിൽ ഒരു മനുഷ്യനെ എന്നും ഞാൻ ശ്രദ്ധിക്കുമായിരുന്നു. ഏകദേശം 70 ലേറെ, പ്രായം, കുട്ടികളെയൊക്കെ അദ്ദേഹം ഏറെ കൗതുകത്തോടെ നോക്കി നിൽക്കും, റോഡ് ക്രോസ് ചെയ്യേണ്ട വിദ്യാർത്ഥികളെ സഹായിക്കും വീണ്ടും ആ ബസ് സ്റ്റോപ്പിലേക്ക് തിരികെ എത്തുന്നു, എപ്പോഴും ചെറുപുഞ്ചിരിയോടെ നിൽക്കുന്ന ആ മനുഷ്യൻ വൈകുന്നേരം ആ സ്ഥലത്തു തന്നെ കാണുമായിരുന്നു. ആ മനുഷ്യനെ പരിചയപ്പെടണമെന്നുള്ള ആഗ്രഹം എന്നിലുദിച്ചു. ഒരു വൈകുന്നേരം അദ്ദേഹവുമായി സ്നേഹ സംഭാഷണം നടത്തുവാൻ സാധിച്ചു. അപ്പോഴാണ് അറിയുന്നത് ആ പുഞ്ചിരിക്കുന്ന മുഖത്തിനു പിന്നിലെ മറ്റൊരു മുഖം. ആ മനുഷ്യനെപ്പോലുള്ള പലരും നമ്മുടെ ഇടയിൽ ജീവിക്കുന്നുണ്ട്.

പട്ടാളത്തിൽ നിന്നും വിരമിച്ച ആളാണ്. തരക്കേടില്ലാത്ത വരുമാന മാർഗ്ഗവുമുണ്ട്. രണ്ടാൺമക്കൾ. അവധിലഭിക്കുന്നസമയത്ത് നാട്ടിൽ വരുമ്പോൾ തന്റെ കുട്ടികളെ സ്കൂളിൽ കൊണ്ടുവിടുന്ന അതേ ജംഗ്ഷനിൽ എന്നും വന്നു നിൽക്കും, അവിടെവച്ചാണ് ഞാൻ എന്നും കാണുന്നത്. മക്കളൊക്കെ കല്യാണം കഴിച്ച് അവരുടെ മക്കളുമായി വിദേശത്താണ്. അവർക്ക് നാട്ടിലോട്ടു വരാൻ സമയമില്ലാത്തതുകൊണ്ട് പലപ്പോഴും മാതാവിനെയും പിതാവിനെയും അങ്ങോട്ട് ക്ഷണിക്കുമായിരുന്നു. ഏറെ നിർബന്ധങ്ങൾക്കൊടുവിൽ രണ്ടുപേരും അങ്ങോട്ടേക്ക് പറന്നു. കാലാവസ്ഥാവ്യതിയാനം മൂലം ശാരീരിക അസ്വസ്ഥത അനുഭവപ്പെട്ടതിനാൽ അദ്ദേഹം തിരികെ പോരുന്നു. കുറച്ചുനാൾ കഴിഞ്ഞ് ഭാര്യയും തിരികെ വന്നു. ക്രമേണ മൂന്നുമാസം ആറുമാസം എന്നീ കണക്കിന് മക്കളുടെ അടുത്തേക്ക് പോവുകയായി, അത് ക്രമേണ വർഷങ്ങളായി ഇപ്പോൾ സ്ഥിരമായി. ആദ്യയാത്രകളിലൊക്കെ വിദേശത്തുനിന്ന് ദിവസം രണ്ടു ഫോൺ വിളികൾ ഉണ്ടായിരുന്നപ്പോൾ, ഇപ്പോൾ അത് മാസത്തിൽ ഒരുതവണയായി പിന്നെ പിന്നെ വാട്സ്അപ്പ് മെസ്സേജുകളിൽ ഒതുങ്ങി. കഴിഞ്ഞ രണ്ടു വർഷക്കാലമായി നമ്മുടെ ഭാഷകൾ വശമുള്ള എന്നാൽ സംസാരിക്കാൻ അറിയാത്ത ഒരാൾ അദ്ദേഹത്തോടൊപ്പം ഉണ്ട്, സഹയാത്രികനായി. അത് ജിമ്മി എന്ന സ്നേഹമുള്ള നായ ആണെന്ന് മാത്രം. വീടിനു വെളിയിൽ ആകേണ്ട ജിമ്മിയുടെ വാസസ്ഥാനം അദ്ദേഹത്തിന്റെ കട്ടിലിന്റെ അടിയിൽ ആണെന്ന് മാത്രം. ഈ ദുഃഖങ്ങളൊക്കെ പേറിയാണ് ചിരിക്കുന്ന മുഖവുമായി കടന്നുപോകുന്നത്. തരക്കേടില്ലാത്ത മിലിറ്ററി പെൻഷൻ ഉള്ളതുകൊണ്ട് ജീവിതം കുഴപ്പമില്ലാതെ പോകുന്നു. എന്നെ ഭവനത്തിലേക്ക് ക്ഷണിച്ചതിനാൽ പോയതിനു ശേഷം തിരികെ ഇറങ്ങിയപ്പോൾ ഒരു സിനിമയിൽ മഹാനായ ശങ്കരാടി അഭിനയിച്ച കഥാപാത്രം പറഞ്ഞപോലെ ഒരുപാട് നാളുകൾക്ക് ശേഷം ഒരു മനുഷ്യൻ എന്റെ വീട്ടിൽ വന്നത് എന്ന്. ഇറങ്ങുമ്പോൾ പറഞ്ഞ വാക്കുകൾ എന്നെ കണ്ണീരണിയിച്ചു, എല്ലാം ഉണ്ടായിരുന്നു എനിക്ക് ഒന്നുമില്ല എന്നൊരു തോന്നൽ ഉണ്ടായിരുന്നു അതെല്ലാം മാറി എനിക്ക് ഈശ്വരൻ

ഉണ്ട് എന്ന് തോന്നൽ ഉള്ളതുകൊണ്ട് ഞാനിപ്പോൾ ഏറെ സന്തോഷവാനാണ്.

മാമ്പഴക്കാലം കഴിയുമ്പോൾ മാവിനെ ഉപേക്ഷിച്ചു പോകുന്ന കിളികളെ പോലെയാണ് ആരോഗ്യവും സമ്പത്തും ഉള്ളപ്പോൾ കൂടെ കൂട്ടുന്ന ചിലർ എങ്കിലും, ഒന്നുമില്ലാത്തപ്പോൾ അവർ നമ്മളിൽ നിന്ന് അകലങ്ങളിലേക്ക് മാറിപ്പോകുവാൻ ശ്രമിക്കും. സമ്പത്തും ആരോഗ്യമുള്ളപ്പോൾ ഒത്തുചേരുന്നവരല്ല നമ്മുടെ ഏറ്റവും പ്രിയപ്പെട്ടവർ, നമ്മുടെ ഏറ്റവും പ്രിയപ്പെട്ടവർ നമ്മളോടൊപ്പം നമ്മുടെ പ്രയാസഘട്ടങ്ങളിൽ നമ്മളെ കരുതുന്നവരും കൂടെ നിൽക്കുന്നവരും ആണ്. ഈ സാഹചര്യത്തിലാണ് ശരിയായ നിലപാടുകൾ ഇന്നത്തെ യുവത്വം തിരിച്ചറിയുകയും അത് ഏറ്റെടുക്കേണ്ടതും. ശരിയായ നിലപാടുകൾ തിരിച്ചറിഞ്ഞ് അവയോടൊപ്പം നിന്ന് നിലപാടുകളിലെ രാജകുമാരനും രാജകുമാരിയായും തീരുവാൻ ഇന്നത്തെ യുവതലമുറയ്ക്ക് സാധിക്കട്ടെ. സങ്കീർത്തനം പതിനഞ്ചാം അദ്ധ്യായം നാലാം വാക്യത്തിൽ പറയുന്നതു പോലെ ചേതം വന്നാലും മാറാ ത്തവൻ ആയിരിക്കണം നമ്മൾ ഓരോരുത്തരും.



തങ്ങൾക്ക് ലഭിക്കാവുന്ന അനുഭവിക്കാവുന്ന നേടിയെടുക്കാവുന്ന പല സുഖങ്ങളും ആഗ്രഹങ്ങളും യാത്രകളും ഇഷ്ടങ്ങളും തന്റെ മക്കൾക്ക് വേണ്ടി മാതാപിതാക്കൾ മാറ്റിവെച്ച് ബാല്യം മുതൽ കൗമാരംവരെ തങ്ങളോടൊപ്പം ചേർത്ത് നടത്തി കരുതിയ മാതാപിതാക്കൾ ഏറെ പ്രതീക്ഷയോടെ കാണുന്നത് ആഗ്രഹിക്കുന്നത് അവരുടെ മക്കൾ തങ്ങൾ എങ്ങനെയാണോ അവരെ കരുതിയത് അതുപോലെ വാർദ്ധക്യത്തിൽ കരുതും എന്നുള്ളതാണ്.

മദ്യത്തിനും മയക്കുമരുന്നിനും യുവത്വത്തിന്റെ ഒരുഭാഗം അടിമകൾ ആകുന്നു എന്നുള്ള നഗ്നസത്യം മറച്ചുവെക്കുന്നില്ല എന്നിരുന്നാലും കണ്ടുപിടുത്തങ്ങൾ നടത്തുവാനും പുതിയ ടെക്നോളജിയിലേക്ക് കാൽ വെക്കുവാനും ഐടി മേഖലയുടെ അനന്തവിഹായസിലേക്ക് കടന്നുചെല്ലുന്നു എന്നുള്ളത് ഏറെ അഭിനന്ദനാർഹമായ കാര്യമാണ്. മതങ്ങൾക്കപ്പുറത്താണ് മനുഷ്യനാണ് വലുത് എന്ന ഒരു പുതിയ കണ്ടെത്തലിലേക്ക് യുവതലമുറ ചെന്നെത്തിയിരിക്കുന്നു. ഞാൻ, ഞാനെന്ന ഭാവത്തിൽ ജീവിതയാത്രയിൽ നമ്മൾ മുന്നോട്ടു പോകുമ്പോൾ ഞാനൊന്നുമല്ല വെറും നിസ്സാരനാണെന്നുള്ള യാഥാർത്ഥ്യം നമ്മൾ മനസ്സിലാക്കണം.

ആശങ്കകൾ ഏറെ നിറഞ്ഞ ഈ കാലഘട്ടത്തിൽ ആശയുടെ ഒരു ചെറുവെളിച്ചം അങ്ങ് അകലെ കാണുന്നുണ്ട്. ആ വെളിച്ചം ഈ ലോകത്തെ പ്രകാശപൂരിതമാക്കുവാൻ യുവതലമുറയ്ക്ക് തീർച്ചയായും സാധിക്കുമെന്ന് വിശ്വസിക്കുന്നു അതിന്റെ പൂർത്തീകരണത്തിനായി പ്രാർത്ഥിക്കുന്നു.

പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന് കത്തീഡ്രൽ സൺഡേസ്കൂൾ കുടുംബത്തിന്റെ ആശംസകൾ.

# സ്നേഹത്തോടെ ആദരവോടെ...



**ഷിബു ഇറപ്പുഴ**
*1992-94 സെക്രട്ടറി & 1994-96 ഡിസ്ട്രിക്ട് ഓർഗനൈസർ*

കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ പുനരുജ്ജീവനം എന്ന് വിശേഷിപ്പിക്കാവുന്ന 1990 കളുടെ ആരംഭത്തിലാണ് ബാല സമാജത്തിൽ മുതിർന്നവരായ ഞങ്ങളേയും യുവജന പ്രസ്ഥാനത്തിലേക്ക് അംഗങ്ങളാക്കുന്നത്. 1996 ൽ ഉദ്യോഗാർത്ഥം വിദേശത്തേക്ക് പോകുന്ന നാൾവരെ തുടർന്ന ഈ സമയം യുവജനപ്രസ്ഥാനത്തിന്റെ സുവർണ്ണ കാലഘട്ടം എന്ന് തന്നെ വിശേഷിപ്പിക്കാവുന്ന ഒരു കാലയളവ് ആയിരുന്നു. അന്ന് തുടങ്ങിയ പീഡാനുഭവ ആഴ്ചധ്യാനം, ഉന്നതവിജയം നേടിയ വിദ്യാർത്ഥികളെ ആദരിക്കൽ, പഠനോപകരണ വിതരണം, വിലാപ ഭവനങ്ങളിലെ ഗാനശുശ്രൂഷ, പ്രതിമാസ കോർണർ മീറ്റിംഗുകൾ, പരുമല പദയാത്ര എല്ലാം അക്കാലത്ത് ഇടവകയ്ക്കും ഭദ്രാസനത്തിനും ഒരു മാതൃകയായിരുന്നു. മാത്രമല്ല അത് ഇന്നും അഭംഗുരം തുടരുന്നു എന്നത് ശ്ലാഘനീയമാണ്. ആ നാളുകളിൽ ഇടവകയ്ക്ക് നേതൃത്വം നൽകിയ ബഹു.വൈദികർ ഭരണ സമിതി അംഗങ്ങൾ ആദ്ധ്യാത്മീക സുവിശേഷ പ്രവർത്തകർ എന്നിവർ നൽകിയ ഉപദേശങ്ങളും ഇടവകാംഗങ്ങളുടെ നിർലോഭമായ സഹകരണവും പ്രാർത്ഥനയും ആയിരുന്നു ഞങ്ങളുടെ മുതൽക്കൂട്ട്. ഇടവക കത്തീഡ്രലായി പ്രഖ്യാപിക്കുമ്പോൾ ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ തിരുമേനി നടത്തിയ പ്രസംഗത്തിൽ യുവജന പ്രസ്ഥാനത്തിന്റെ പങ്ക് ആ പ്രഖ്യാപനത്തിൽ സ്വാധീനിച്ചതിനെക്കുറിച്ചു എടുത്തു പറഞ്ഞപ്പോൾ ചാരിതാർത്ഥ്യത്തോടെയാണ് അത് കേട്ടിരുന്നത്. ഈ പ്രസ്ഥാനത്തിലൂടെ ദദ്രാസന യുവജന പ്രസ്ഥാനം കമ്മിറ്റിയിലും പ്രവർത്തിക്കുവാൻ എളിയവനായ എനിക്ക് സാധിച്ചതും നന്ദിയോടെ സ്മരിക്കുന്നു. ഇന്നും ആ ഓർമ്മകളാണ് ജീവിതത്തിലെ സങ്കടങ്ങളിൽ ഞങ്ങൾക്ക് കരുത്താകുന്നത്.

ഇന്നും ഇടവകയുടെ അഭിമാനമായി പ്രവർത്തിക്കുന്ന, കനക ജൂബിലി ആഘോഷിക്കുന്ന യുവജന പ്രസ്ഥാനത്തിനും പ്രവർത്തകർക്കും ഹൃദയത്തോടെ ചേർത്തു വച്ചു ആശംസകൾ നേരുന്നു. കൂടുതൽ കരുത്തോടെ പരിശുദ്ധാത്മ ശക്തിയാൽ ഇടവകയിലും സമൂഹത്തിലും പ്രവർത്തിക്കുവാൻ സർവ്വശക്തനായ ദൈവം തമ്പുരാൻ സഹായിക്കട്ടെ എന്ന് പ്രാർത്ഥിച്ചു കൊണ്ട്...

# മുൻകാല പ്രവർത്തകരുടെ ആശംസകൾ

1996–2004 കാലയളവിൽ യുവജനപ്രസ്ഥാനത്തിൽ സജീവമായി പ്രവർത്തിക്കുവാനും സെക്രട്ടറി ആയി പ്രവർത്തിക്കുവാനും സാധിച്ചു മികവുറ്റ പ്രവർത്തനം കാഴ്ച വച്ച് മുന്നേറുന്ന യുവജനപ്രസ്ഥാനത്തിന് പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന വേളയിൽ എല്ലാ ആശംസകളും നേരുന്നു

***ഷിജോ കാടുവെട്ടൂർ കിച്ചേരിൽ***

ചരിത്രപ്രസിദ്ധവും പരിശുദ്ധവും പരിപാവനവുമായ ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളിയുടെ ഭാഗമായ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനം ആ പാരമ്പര്യത്തിലൂന്നിയുള്ള പ്രവർത്തനത്തിലൂടെ 75 വർഷങ്ങൾ പൂർത്തിയാക്കുകയാണല്ലോ. പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന കത്തീഡ്രൽ യുവജന പ്രസ്ഥാനം വളരെ ഊർജ്ജസ്വലമായി പ്രവർത്തിക്കുന്നു എന്നതിൽ ഒരു മുൻകാല പ്രവർത്തകൻ എന്ന നിലയിൽ വളരെ അഭിമാനം കൊള്ളുന്നതോടൊപ്പം പ്രാർത്ഥനാപൂർവ്വമായ എല്ലാ ആശംസകളും നേരുന്നു.

***സാജൻ ജോൺ ആലത്തിൽ***

Best wishes to St. Ignatius Cathedral OCYM forever! I fondly remember the time when I was a part of this organization. I am proud to see the numerous positive initiatives taken as part of the platinum jubilee celebration. May God bless all of you.

***Anish JohnPattamthanam***
1997-2003, General Secretary 1998-99.

It made me strong, It made me bold, It made me what I am today. Thank you St. Ignatious Cathedral OCYM. I am filled with immense gratitude and joy for being a part of this great movement. For 75 years, the Cathedral Youth Movement has been a beacon of hope, faith, and guiding countless young people on their spiritual journeys. This OCYM is a testament to the unwavering dedication, passion and faith of all who have been part of this journey. From our founders to the present leaders and members, each one of you has played a crucial role in nurturing and growing this movement. Your commitment to living out the teachings of Christ, fostering fellowship and serving others has been an inspiration to many. The world continues to change, presenting new challenges and opportunities for our youth. Let us remain steadfast in our mission to empower the next generation, equipping them with the spiritual tools they need to navigate life's journey with faith, integrity and love. My best wishes to all the endeavours taken as part of the Platinum Jubilee celebration. Let us continue to walk together in faith, supporting one another and shining Christ's light in our communities and beyond.

***Dr. Eapen P Koshy***
Punnapuzha House.
1986-2007



# നാടിനാവശ്യം തണുത്തുറയാത്ത യൗവനം



***അബു എബ്രഹാം വീരപ്പള്ളിൽ***
*(ജനറൽ സെക്രട്ടറി, ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം)*

മലങ്കര സഭയുടെ കാതോലിക്കേറ്റ് രത്നദീപം പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ചിന്തയിലും സിരകളിലും ഉയർന്നുവന്ന സ്വപ്ന സാക്ഷാത്കാരമാണ് ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം. ഇന്നത്തെ യുവാക്കളാണ് നാളെ സഭയെ പരിപാലിക്കേണ്ടത് എന്ന തിരുമേനിയുടെ ദീർഘ വീക്ഷണത്തോടുള്ള ആഹ്വാനം വളരെ പ്രശസ്തമാണ്, ഉത്തരവാദിത്തങ്ങൾ ഏറെ നൽകപ്പെടുന്ന ജീവിത കാലഘട്ടമാണ് യുവത്വം. നീതിബോധവും, ദിശാബോധവും യുവത്വത്തിന്റെ മാറ്റ് വർദ്ധിപ്പിക്കും. തണുത്തുറയാത്ത യുവത്വമാണ് നാടിനാവശ്യം. പുത്തൻ തലമുറയെ നിർവികാര ബാധിച്ചാൽ അപകടമാണ്. എവിടെയും നന്മയുടെ പക്ഷം ചേർന്ന് നെഞ്ചുറപ്പോടെ നിലനിൽക്കുവാൻ യുവത്വത്തിനാകണം. പുതിയ രൂപത്തിലും ഭാവത്തിലും തിന്മയുടെ വക്താക്കൾ സമൂഹത്തിൽ വന്നുകൊണ്ടിരിക്കുമ്പോൾ അവയെല്ലാം തിരിച്ചറിയുവാനുള്ള ജാഗ്രത യുവത്വത്തിനാവശ്യമാണ്. ലോകത്തിൽ ഏറ്റവും കൂടുതൽ യുവജനത വസിക്കുന്ന രാജ്യം നമ്മുടെ ഇന്ത്യയാണ്. വളർന്നുവരുന്ന ഈ യുവജനതയുടെ സമൂഹത്തിലെ ഇടപെടലുകൾക്കനുസരിച്ചായിരിക്കും ഭാവി സമൂഹത്തിന്റെ വളർച്ചയും തളർച്ചയും. നാമൊന്ന് എന്ന കാഴ്ചപ്പാട് ഉയർത്താൻ കഴിയണം.

***യൗവനം സൃഷ്ടാവിന്റെ പ്രത്യേക കൈവെപ്പ് രേഖപ്പെടുത്തിയ കാലഘട്ടമാണ്***

ദൈവത്തിന്റെ കരങ്ങളായി നിന്നുകൊണ്ട് ആശ്രയം അറ്റവർക്ക് ആശ്രയമായി, വേദന അനുഭവിക്കുന്നവർക്ക് സാന്ത്വനമായി, വാർദ്ധക്യത്തിന് കരുതലായി, സമൂഹത്തിന്റെ ആവശ്യകത മനസ്സിലാക്കി പ്രവർത്തിക്കുന്ന യുവജനതകൾ സമൂഹത്തിൽ ഉള്ളത് ജാതിമതഭേദമന്യേ ഏവർക്കും ആശ്വാസകരമാണ്. ലഭിക്കുന്ന സാഹചര്യങ്ങളും അവസരങ്ങളും കരുതലോടെ വിനിയോഗിക്കുന്നവനു മാത്രമേ ജീവിത വിജയം സാധ്യമാകുകയുള്ളൂ. ജീവിതം വിജയകരമാക്കുവാൻ തളരാത്ത ഉത്സാഹവും പതറാത്ത വിശ്വാസവും ആവശ്യമാണ്.

പ്ലാറ്റിനം ജൂബിലിയുടെ നിറവിൽ എത്തിയിരിക്കുന്ന ചെങ്ങന്നൂർ കത്തീഡ്രൽ യുവജന പ്രസ്ഥാനം കടന്നുവന്ന വഴികളിൽ ധാരാളം കർമ്മപദ്ധതികളുമായി മുന്നോട്ടു കുതിക്കുവാൻ സാധിച്ചത് ഏറെ അഭിമാനകരമാണ്. മുന്നോട്ടുള്ള വഴികളിലും ദൈവത്തിന്റെ കരങ്ങളായി മാറിക്കൊണ്ട് പ്രയാസപ്പെട്ടിരിക്കുന്നവർക്ക് സാന്ത്വനം ആകുവാൻ പ്രസ്ഥാനത്തിനു സാധ്യമാകട്ടെ എന്നാശംസിക്കുന്നു.





# വഴികൾ

*മനു റ്റി. തോമസ്*
*(വൈസ് പ്രസിഡന്റ്, സെന്റ് ഇഗ്നേഷ്യസ് ഒ.സി.വൈ.എം)*

"ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു" ഇത് മനുഷ്യാവതാരം ചെയ്ത ദൈവം ലോകത്തിന് പകർന്നു നൽകിയ മഹത്തരമായ വാഗ്ദാനമാണ്. ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനപരമായ വിശ്വാസം ഇതിൽ അടങ്ങിയിരിക്കുന്നു. അതിനാൽ തന്നെ യേശു കേന്ദ്രീകൃതമായ ജീവിത വഴികൾ എല്ലാം നിത്യജീവന്റെ അനുഭവത്തിലേക്കുള്ളതാണെന്ന് നിസംശയം പറയുവാൻ കഴിയും.



***പാതകൾ അനന്തമാണ്***

വഴികൾ എന്ന ചിന്തയുടെ പ്രത്യേകത അത് വൈവിധ്യം നിറഞ്ഞതും, സ്ഥിരമായി ഒരിടത്തും അവസാനിക്കുന്നില്ല എന്നതുമാണ്. അവസാനിച്ചു എന്ന് തോന്നുന്നിടത്തു നിന്ന് തിരിച്ചു വന്നാൽ വിശാലമായ മറ്റൊരു വഴി നമ്മൾക്ക് തുറന്നുലഭിക്കുന്നു. എല്ലാവഴികളും സുഗമമായിരിക്കണം എന്നില്ല. ചില ദുർഘടമായ വഴികൾ നമ്മളെ കൊണ്ടെത്തിക്കുന്നത് സുന്ദരമായ തീരങ്ങളിൽ ആയിരിക്കും. പ്രശസ്തനായ ഒരു എഴുത്തുകാരൻ ഇപ്രകാരം കുറിച്ചിരിക്കുന്നു. "Difficult roads often lead to beautiful destination". അതേ ദുർഘടമായ വഴികൾ പലപ്പോഴും നമ്മളെ അതിസുന്ദരമായ സ്ഥലങ്ങളിൽ എത്തിക്കാറുണ്ട്. മനുഷ്യ ജീവിതത്തിന്റെ മുന്നോട്ടുള്ള യാത്രകൾക്ക് ഏറെ പ്രചോദനം നൽകുന്ന ഒരു കുറിപ്പാണിത്. ജീവിതത്തിലെ പ്രതിസന്ധികളെ ദൈവാശ്രയത്തോടും സമചിത്തതയോടും തരണം ചെയ്താൽ ഒരു പക്ഷെ നമ്മൾ നേടിയെടുക്കുന്നത് ശാശ്വതവും സുന്ദരവുമായ ജീവിത കാലഘട്ടങ്ങൾ ആയിരിക്കും. പ്രതിസന്ധികളെ എങ്ങനെ അതിജീവിക്കാം എന്നത് അനുഭവങ്ങളിലൂടെ നമ്മൾ ആർജ്ജിച്ചെടുക്കേണ്ടുന്ന കാര്യമാണ്. സമസൃഷ്ടികളുടെ കരുതലുകൾ ഇതിന് കൂടുതൽ കരുത്തേകും എന്നതിന് സംശയമില്ല.

***വഴികളിൽ വെളിച്ചമാവുക***

"ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു". താൻ ഈ ലോകത്തിന് മുഴുവൻ വഴിയും സത്യയും ജീവനും ആകുന്നു എന്ന് അരുളിച്ചെയ്തതിനുശേഷം യേശുക്രിസ്തു, ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു എന്ന് പറയുന്നു. വഴികളിൽ കാലിടറാതെ സഞ്ചരിക്കുവാൻ വെളിച്ചം അത്യന്താപേക്ഷിതമാണ്.

സങ്കീർത്തനക്കാരൻ ഇപ്രകാരം പറയുന്നു. 'നിന്റെ വചനം എന്റെ കാലുകൾക്ക് വിളക്കും എന്റെ ഊടുവഴികൾക്ക് പ്രകാശവും ആകുന്നു". ജീവിതത്തിന്റെ വഴികളിൽ നേരായ പ്രയാണത്തിന് ദൈവവചനങ്ങൾ ഏറെ വെളിച്ചം പകരുന്നവയാണ്. ദൈവ വചനങ്ങൾ നേരാംവണ്ണം ഗ്രഹിക്കുകയും അതിനനുസരണമായി ജീവിക്കുകയും ചെയ്യുമ്പോൾ നമ്മളും സമസൃഷ്ടികളോടുള്ള വഴികൾക്ക് വെളിച്ചമാകുകയാണ്.

# In Loving Memory Of





**T. J. Joseph(Sunny)**
(12.07.2007)

**Appu Joseph**
(29.10.2016)

**Poovathur Thyvadiyil**
**Mundencavu**

---

*In loving memory of*



**കെ. ജി. ജോൺ**
**കല്ലൻപറമ്പിൽ**
29.11.1925 - 25.02.2018

*Inserted by*
**KALLENPARAMBIL FAMILY**

---

## IN LOVING MEMORY OF



**JOTHI POOVATHUR**
**POOVATHUR HOUSE**



*വഴികളുടെ കാവലാളുകളാവുക*

വഴികൾ പലതും വെല്ലുവിളികൾ നിറഞ്ഞതാകാം. യാത്രികർ അതിനെ തരണം ചെയ്യേണ്ടതുണ്ട്. വഴികളിലെ വെല്ലുവിളികളെ അതിജീവിക്കുവാൻ സഹയാത്രികരുടെയും വഴിയോരങ്ങളിൽ ഉള്ളവരുടെയും കരുതലുകൾ വളരെ അനിവാര്യമാണ്. നല്ല ശമര്യാക്കാരന്റെ ഉപമയിലൂടെ യേശുക്രിസ്തു പറഞ്ഞുവച്ചതും അത്തരം കരുതലുകൾ നൽകുന്നവരെക്കുറിച്ചാണ്. ജീവിതവഴികളിൽ കാലിടറാതെ മുന്നോട്ടു പോകുവാൻ പ്രാർത്ഥന, നോമ്പ്, ഉപവാസം, ആരാധനാ സംസർഗ്ഗം, ദാനധർമ്മം, സഹജീവികളോടുള്ള കരുണ എന്നിവ ജീവിതത്തിന്റെ ഭാഗമാക്കേണ്ടത് അനിവാര്യമാണ്. വി. സഭയുടെ വിവിധ ആദ്ധ്യാത്മിക സംഘടനകൾ ആത്മീയ ജീവിതവഴികളുടെ കാവലാളുകളെ വാർത്തെടുക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളവയാണ്. യുവജനപ്രസ്ഥാനത്തിനും വി. സഭയുടെ വരും തലമുറയെ പ്രാപ്തരായ വ്യക്തിത്വങ്ങളാക്കി വളർത്തുവാനുള്ള കടമയുണ്ട്. സമസൃഷ്ടികളുടെ ജീവിതവഴികളുടെ കാവലാളുകളാകുവാൻ യുവസമൂഹത്തിന് പ്രാപ്തിയേകുന്ന വലിയ ഉദ്യമങ്ങൾക്ക് എല്ലാവിധമായ പ്രോത്സാഹനങ്ങളും നൽകാം.

ഒരു വലിയ ജനതയുടെ പാതകൾ മുഴുവൻ യെരുശലേം ദൈവാലയത്തിലേക്ക് ആയിരുന്നതുപോലെ ഉത്തമ ക്രൈസ്തവ ജീവിതചര്യകളിലൂടെ പാതകൾ ക്രിസ്തുവിൽ സ്ഥിരപ്പെടുത്തിക്കൊണ്ട് നമുക്കും മുന്നോട്ടുപോകാം.

# തിരുചെങ്ങന്നൂർ മാതാപള്ളി

## (പഴയ സുറിയാനി പള്ളി)



*ജോസ് മാത്യു പൂതിയോട്ട്*
*ട്രസ്റ്റി, പഴയ സുറിയാനി പള്ളി 2022-2024*

ഇന്ന് പഴയ സുറിയാനിപ്പള്ളി എന്നറിയപ്പെടുന്ന 'തിരുചെങ്ങന്നൂർ' മാതാപള്ളിക്ക് കേരള ക്രൈസ്തവ ചരിത്രത്തോളം പഴമയും പാരമ്പര്യവുമുണ്ട്. വി. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ചായൽ അഥവാ നിലയ്ക്കൽ പള്ളിയുടെ കുരിശുപള്ളിയായി എ.ഡി. 300 ൽ കുരിശുവെച്ച് സ്ഥാപിച്ചിട്ടുള്ളതാണ് ചെങ്ങന്നൂർ മാതാപ്പള്ളി എന്ന് നമ്മുടെ പൂർവ്വീകർ വിശ്വസിച്ചു വന്നിരുന്നു എന്നതിന്റെതെളിവാണ് പള്ളി ട്രസ്റ്റ് ഉടമ്പടിയിലെ ദേവാലയ സ്ഥാപനത്തെപ്പറ്റിയുള്ള പരാമർശം. വായിച്ച് അർത്ഥം ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടില്ലാത്ത പഴയശിലാ ലിഖിതങ്ങളും പൗരാണിക വാസ്തു വിദ്യയുടെ തനിമ വിളിച്ചോതുന്ന കൊത്തുപണികളും, തച്ചുശാസ്ത്രവും 1500 ൽ പരം വർഷങ്ങളുടെ കാലപ്പഴക്കം ഈ ദേവാലയത്തിനുണ്ട് എന്ന് ചരിത്രകാരന്മാർ അംഗീകരിക്കുന്നുണ്ട്. ചരിത്രം എഴുതുന്നതിലും സൂക്ഷിക്കുന്നതിലും നമ്മുടെ പൂർവ്വീകരും വിമുഖരായിരുന്നു എന്ന സത്യം നിലനിൽക്കുന്നുണ്ടെങ്കിലും മാതാപ്പള്ളിയെ സംബന്ധിച്ചിടത്തോളം പല ചരിത്രരേഖകളും നശിപ്പിക്കപ്പെട്ടു എന്നുള്ളതാണ് ചരിത്രസത്യം.

എ.ഡി. 48 ൽ വി. ദൈവമാതാവിന്റെ വാങ്ങിപ്പിനു ശേഷം വി. മാർത്തോമ്മാ ശ്ലീഹാ യെരുശലേമിൽ നിന്നും പലവഴിയായി യാത്ര ചെയ്ത് ഭാരതമണ്ണിൽ എത്തിച്ചേർന്നു. സുഗന്ധനാട് എന്നറിയപ്പെട്ടിരുന്ന ഇന്നത്തെ കേരളത്തിലേക്ക് പ്രേക്ഷിത ദൗത്യവുമായി കടന്നു വന്ന വി. മാർത്തോമ്മാ ശ്ലീഹാ നാല് ബ്രാഹ്മണ കുടുംബക്കാരെ ക്രിസ്തീയ മതാനുസാരികളാക്കി എന്നു വിശ്വസിക്കപ്പെടുന്നു. ശ്ലീഹായോടൊന്നിച്ച് ഇവിടെ കുടിയേറിയ യഹൂദമതത്തിലെ എസ്സീന്യരെ കൂടാതെ ചേരനാട്ടിലുണ്ടായിരുന്ന ഇതര മതവിശ്വാസികളെയും അദ്ദേഹം ക്രിസ്തുമതത്തിൽ ചേർത്തു. തന്റെ മതം പ്രചരിപ്പിക്കുവാനുള്ള എല്ലാ സാഹചര്യങ്ങളും അന്ന് ചേരനാട്ടിലുണ്ടായിരുന്നുവെന്ന് ചരിത്രകാരന്മാർ സാക്ഷിക്കുന്നു.

എ.ഡി. 340 ൽ ബാബിലോണിൽ നിന്നും ദാവൂദ് മെത്രാന്റെ നേതൃത്വത്തിൽ മലങ്കരയിൽ കുടിയേറിയ 'സുറയ' നസ്രാണികളാണ് ക്രിസ്തീയ സഭയെ പുഷ്ടിപ്പെടുത്തിയത്.

എ.ഡി. 822 ൽ പേർഷ്യയിലെ മുസ്ലീം മതപീഢനത്തിൽ നിന്നും രക്ഷപെട്ട മാർ സാബോർ, മാർ ഫ്രോത്ത് എന്നീ പുണ്യവാന്മാരോടുകൂടി കുരക്കേണി കൊല്ലത്ത് കുടിയേറിയ പാരസ്സ് നാട്ടുകാരാണ് രണ്ടാം സുറിയാനി കുടിയേറ്റക്കാർ എന്നറിയപ്പെടുന്നത്. ഇവരുടെ കുടിയേറ്റത്തിനുശേഷമാണ് മലങ്കര നസ്രാണികൾ മർത്തോമ്മാ സുറിയാനി ക്രിസ്ത്യാനികൾ എന്നറിയപ്പെടുവാൻ തുടങ്ങിയത്. പേർഷ്യയിൽ നിന്നുള്ള മാർത്തോമ്മാ നസ്രാണികളുടെ കുരക്കോണികൊല്ലം കുടിയേറ്റത്തിനുശേഷമാണ് കൊല്ലവർഷ ഗണനം (മലയാളാബ്ദം) കണക്കുക്കൂട്ടി തുടങ്ങിയത്. മാർ സാബേർ ഒമ്പതാം നൂറ്റാണ്ടിൽ സ്ഥാപിച്ച എട്ടുപള്ളികളിൽ ഒന്നാണ് വി. ദൈവമാതാവിന്റെ നാമത്തിലുള്ള തൃക്പാലേശ്വരം (ചെങ്ങന്നൂർ) പള്ളി. (മാർ സാബേറിന്റെ ആഗമന സമയം ഒരു ആരാധനാ സമൂഹം ഇവിടെ നിലനിന്നിരുന്നുവെന്ന് അനുമാനിക്കാം എന്നതാണ് പണ്ഡിതമതം). അദ്ദേഹം സ്ഥാപിച്ച എട്ട് പള്ളിക്കാരും മാതാപള്ളിക്കാരാന്നാണ് അറിഞ്ഞിരുന്നത്. ഈ പേരു ലോപിച്ചാണ് മാമ്പള്ളി എന്നായത് കൊല്ലവർഷം 149 ൽ ചേരചക്രവർത്തി ശ്രീ വല്ലഭൻ കോതകൊടുത്ത മാമ്പള്ളി ശാസനം ചെങ്ങന്നൂർ പള്ളിക്ക് ലഭിച്ചതാണ്. പന

ങ്കാവ് കോവിലിൽ വെച്ച് തിരുചെങ്ങന്നൂർ പള്ളിയിലെ മൂപ്പന്മാരുടെ സാന്നിദ്ധ്യത്തിലാണ് മാമ്പള്ളി ശാസനം ലഭ്യമാകുന്നത്.

പുണ്യശ്ലോകനായ മാർ സാബോറിനുശേഷം നെസ്തോറിയൻ സഭയിലെ മാർ യൂഹാനോൻ, തുടർന്ന് മാർത്തോമ്മാ, മാർദഹനാ എന്നീ മെത്രാന്മാർ ഇവിടെ വരികയുണ്ടായി. ഇവരുടെ കാലത്ത് പോർത്തുഗീസ് ആധിപത്യം മലങ്കര സഭയിലുണ്ടായി. പിന്നീട് അർക്കദയാക്കോന്മാരുടെ കാലമായി, പാത്രിയക്കീസന്മാരും, മാർത്തോമ്മാമാരും ഉണ്ടായി. ഈ കാലയളവിലും, തുടർന്നുള്ള നൂറ്റാണ്ടുകളിലും മലങ്കരയിലെ പ്രഥമ ഗണനീയ ദേവാലയങ്ങളിൽ ഒന്നായി ഈ ദേവാലയവും അതിലെ വിശ്വാസികളും തങ്ങളുടെ പൂർവ്വികരാൽ ഭരമേൽപ്പിക്കപ്പെട്ട വിശ്വാസാചാരങ്ങളിൽ നിന്നും അണുവിട വ്യതിചലിക്കാതെ ഉൾഭരണ സ്വാതന്ത്ര്യത്തോടുകൂടി വന്ദ്യ പുരോഹിത ശ്രേഷ്ഠന്മാരാൽ നയിക്കപ്പെട്ടു. വി. ദൈവമാതാവിന്റെ നാമത്തിലുള്ള തിരുചെങ്ങന്നൂർ മാതാപ്പള്ളി കാലാന്തരത്തിൽ ചെങ്ങന്നൂർ സിറിയൻ ക്രിസ്ത്യൻ പള്ളി എന്നും പഴയസുറിയാനിപ്പള്ളി എന്നും അറിയപ്പെട്ടു. ചെങ്ങന്നൂർ മാതാപ്പള്ളിയുടെ സുവർണ്ണ കാലഘട്ടമെന്നു വിശേഷിപ്പിക്കാവുന്ന അരനൂറ്റാണ്ടു കാലമാണ് 1750 നും 1794 നും ഇടയ്ക്കുള്ള കാലഘട്ടം. 1751 മേടമാസം 14-ാം തീയതി ബസ്സേലിയോസ് ശക്രള്ളാ മഫ്രിയാനയോടൊപ്പം മാർ യൂഹാനോൻ ഈവാനിയോസ് മലങ്കരയിൽ എത്തി. മൂസലിൽ ജനിച്ച അദ്ദേഹം കുർക്കുമാ ദയറാംഗമായിരുന്നു. റമ്പാനായി മലങ്കരയിൽ എത്തിയ അദ്ദേഹത്തെ 1752 മേടം 03 ന് കണ്ടനാട്ടുപള്ളിയിൽ വെച്ച് ശക്രള്ളാ ബാവാ മെത്രാനായി വാഴിച്ചു. ദീർഘവർഷങ്ങൾ ചെങ്ങന്നൂരിൽ താമസിച്ച് സഭാ മക്കൾക്ക് ഇടയ നേതൃത്വം നൽകിയ അദ്ദേഹം 1794 ഏപ്രിൽ 18-ാം തീയതി വലിയ വെള്ളിയാഴ്ച കർത്തൃസന്നിധിയിലേക്ക് ചേർക്കപ്പെട്ടു. പരി. പിതാവിനെ മാതാപള്ളിയിൽ തെക്കേ ത്രോണോസിനോടു ചേർന്ന് കബറടക്കി.

ചെങ്ങന്നൂരെ സഭാമക്കളും മാർ ഈവാനിയോസ് പിതാവും തമ്മിൽ ആഴമായ ബന്ധമുണ്ടായിരുന്നു. 1769 ൽ യൂഹാനോൻ മാർ ഈവാനിയോസിന്റെ സഹോദരൻ ഇബ്രാഹിം മൂസലിൽ നിന്നും ഇവിടെ വരികയും പരി. പിതാവിനെ കൂട്ടിക്കൊണ്ട് ജന്മദേശത്തേക്ക് പോകുവാൻ ശ്രമം നടത്തുകയും ചെയ്തു. തന്റെ സഭാ മക്കളോടൊപ്പം ജീവിച്ച് ഈ മണ്ണിൽ അലിഞ്ഞുചേരുവാൻ ആഗ്രഹിച്ച അദ്ദേഹം സ്വസഹോദരനെ മടക്കി അയച്ചു.

ഒരിക്കൽ പള്ളിയിലേക്കുള്ള യാത്രമദ്ധ്യേ നാട്ടു രാജാവായിരുന്ന വഞ്ചിപ്പുഴ തമ്പുരാനും കൂട്ടരും പരി.



പിതാവിനെ തടയുകയും അദ്ദേഹത്തിന് മനോദുഃഖം ഉളവാക്കിയ പ്രസ്തുത പ്രവൃത്തിക്ക് പ്രായശ്ചിത്തമായി ധാരാളം നിലം പുരയിടങ്ങൾ ദാനമായി നൽകുകയും ചെയ്തു. ഇന്നും ആ വസ്തു വകകൾ മാതാ പള്ളി സംരക്ഷിച്ചു പോരുന്നു.

മലങ്കര സഭയുടെ പല ചരിത്രമുഹൂർത്തങ്ങൾക്കും മാതാപ്പള്ളി വേദിയായിട്ടുണ്ട് എന്ന് അഭിമാനത്തോടെ പുതിയ തലമുറക്ക് പകർന്ന് നൽകുവാൻ സാധിക്കുന്നതിൽ ചാരിതാർത്ഥ്യമുണ്ട്.

***ചെങ്ങന്നൂർ സുന്നഹദോസ്***

മലങ്കര സഭയെ സംബന്ധിച്ചിടത്തോളം സുപ്രധാനവും എന്നാൽ അജ്ഞാതവുമായിരുന്ന ചെങ്ങന്നൂർ സുന്നഹദോസിനെപ്പറ്റി അറിവു പകർന്നു നൽകിയ ഡോ. എം. കുര്യൻ തോമസിനോട് നാം ഏറെ കടപ്പെട്ടിരിക്കുന്നു. ചെങ്ങന്നൂർ സുഹന്നദോസ് 1686 ഏപ്രിലിന് ശേഷം കൂടി എന്നല്ലാതെ കൃത്യമായ തീയതി ലഭ്യമല്ല. 1653 ലെ കൂനൻ കുരിശുസത്യത്തിനു ശേഷം മലങ്കര മക്കൾ അനുഭവിച്ച വേദശാസ്ത്ര ശൂന്യത 1686 ലെ ചെങ്ങന്നൂർ സുന്നഹദോസുകൊണ്ട് നികത്തപ്പെട്ടു. അന്ത്യോഖ്യൻ മേൽപ്പട്ടക്കാരൻ മാർ ഈവാനിയോസ് ഹദിയള്ളയാണ് സ്തുതി ചൊവ്വാകപ്പെട്ട സത്യവിശ്വാസം മലങ്കരയിൽ ഉറപ്പിച്ചത്. അടിസ്ഥാന ഓർത്തഡോക്സ് വിശ്വാസത്തെയും പൗരസ്ത്യ കൂദാശാ പാരമ്പര്യങ്ങളെയും പറ്റി സുപ്രധാന തീരുമാനങ്ങളെടുത്ത 1686 ലെ ചെങ്ങന്നൂർ സുന്നഹദോസിന്റെ അടിത്തറയിലാണ് മലങ്കര സഭയുടെ ഓർത്തഡോക്സി നിലനിൽക്കുന്നത്.




ചെങ്ങന്നൂർ പള്ളിയുടെ അന്നത്തെ സാമ്പത്തികഭദ്രത ഇത്തരം ഒരു മഹാസംഗമത്തിനു വേദിയാകുവാനുള്ള സാഹചര്യം ഒരുക്കി. മാത്രമല്ല, അന്നത്തെ സഞ്ചാരമാർഗ്ഗമായ ജലമാർഗ്ഗം മറ്റൊരു അനുഗ്രഹമായിരുന്നിരിക്കണം. ചെങ്ങന്നൂരിന്റെ വാണിജ്യപരമായ പ്രാധാന്യവും വിസ്മരിക്കത്തക്കതല്ല.

***മാതാപ്പള്ളിയിൽ വെച്ച് നടന്നിട്ടുള്ള സുപ്രധാന സംഭവങ്ങൾ***

1. എ.ഡി. 1686 ലെ ചെങ്ങന്നൂർ സുന്നഹദോസ്
2. എ.ഡി. 1791 മാർച്ച് 09 - കൊല്ലത്തെ ലത്തീൻ മെത്രാനും പാറമ്മേക്കൽ തൊമ്മൻ കത്തനാരും വലിയ മാർ ദീവന്നാസിയോസിനെയും മാർ ഈവാനിയോസിനെയും ചെങ്ങന്നൂർ പള്ളിയിൽ സന്ദർശിച്ചു.
3. എ.ഡി. 1794 ഏപ്രിൽ 17 പെസഹാ വ്യാഴം : വലിയ മാർ ദിവന്നാസിയോസ് (ആറാം മാർത്തോമ്മാ) മെത്രാപ്പോലീത്താ, പള്ളി വടക്കേടത്ത് മാത്തൻ കത്തനാർക്കും (പിന്നീട് ഏഴാം മാർത്തോമ്മാ) കായംകുളം ഫീലിപ്പോസ് കത്തനാർക്കും (ആദ്യ മലയാള വേദപുസ്തക പരിഭാഷകൻ) യൂഹാനോൻ മാർ ഈവാനിയോസിന്റെ സാന്നിദ്ധ്യത്തിൽ റമ്പാൻ സ്ഥാനം നൽകി.
4. എ.ഡി. 1794 ഏപ്രിൽ 18 ദുഃഖവെള്ളി. യൂഹാനോൻ മാർ ഈവാനിയോസ് കാലം ചെയ്തു. തെക്കേകബറിൽ അടക്കം ചെയ്തു.
5. എ.ഡി. 1796 മെയ് 05 - ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാൾ. വലിയ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ പിൻഗാമിയായി മാത്തൻ റമ്പാനെ മാർ തോമ്മാ ഏഴാമൻ എന്ന പേരിൽ എപ്പിസ്കോപ്പയായി വാഴിച്ചു.

എ.ഡി. 1799 (കൊല്ലവർഷം 974 ഇടവം 20) വലിയ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായെ റോമൻ കത്തോലിക്കാ സഭയിൽ ചേർക്കുന്നതിനുള്ള സമ്മർദ്ദതന്ത്രമായി തച്ചിൽ മാത്തു തരകന്റെ സ്വാധീനത്താൽ തിരുവിതാംകൂർ സർക്കാർ ചെങ്ങന്നൂർപള്ളി കണ്ടുകെട്ടി.

6. എ.ഡി. 1876 ജൂൺ 27-29 മുളന്തുരുത്തി സുന്നഹദോസ് ചെങ്ങന്നൂർ പള്ളി കൈക്കാരൻ കടന്തോട്ടിൽ മാമ്മൻ പ്രസ്തുത സുന്നഹദോസിൽ സംബന്ധിച്ചതായി ഒപ്പുവെച്ചിട്ടുണ്ട്.
7. എ.ഡി. 1913 ഫെബ്രുവരി 09 ഞായർ മാർ ഇഗ്നാത്തിയോസ് അബ്ദേദ്മശിഹാ ദ്വിതീയൻ പാത്രിയർക്കീസ് ബാവായും മാർ ബസ്സേലിയോസ് പൗലൂസ് ഒന്നാമൻ



കതോലിക്കാ ബാവായും മറ്റ് മേൽപ്പട്ടക്കാരും ചേർന്ന സുന്നഹദോസ് കാരുചിറ ഗീവർഗ്ഗീസ് മാർ പീലക്സീനോസ് (പിന്നീട് പരി. ഗീവർഗ്ഗീസ് ഒന്നാമൻ കാതോലിക്കാ) കരവട്ടുവീട്ടിൽ യുയാക്കിം മാർ ഈവാനിയോസ് എന്നിവരെ മെത്രാപ്പോലീത്താമാരായി വാഴിച്ചു.

***ഇന്നത്തെ ഭരണക്രമം***

1053-ാം ആണ്ട് ചിങ്ങമാസം 22-ാം തീയതിയിലെ ട്രസ്റ്റ് ഉടമ്പടിയുടെയും കൊല്ലം ജില്ലാ കോടതിയിൽ 1090 ൽ ബോധിപ്പിച്ച രാജി ഉടമ്പടിയുടെയും, 1118, 1119 കൊല്ലങ്ങളിലെ കേരളാ ഹൈക്കോടതി സ്കീം സ്യൂട്ടുകളുടെ വിധിയുടെ അടിസ്ഥാനത്തിലുമാണ് പള്ളി ഭരണം നടന്നുവരുന്നത്.

ഓർത്തഡോക്സ് മാർത്തോമ്മാ വിഭാഗങ്ങളിലായി ഏകദേശം 1400 ൽ പരം കുടുംബങ്ങൾ ട്രസ്റ്റിന്റെ അംഗങ്ങളായുണ്ട്. (സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ, ചെങ്ങന്നൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി, പേരിശ്ശേരി, മാർത്തോമ്മാ വലിയപള്ളി, ചെങ്ങന്നൂർ എന്നീ ഇടവകകളിലെ അംഗങ്ങൾ ട്രസ്റ്റ് അംഗങ്ങളാണ്.)

ഇരുവിഭാഗങ്ങളിലെയും ട്രസ്റ്റ് അംഗങ്ങൾ പ്രത്യേകം യോഗം ചേർന്ന് പള്ളി ഭരണ ചുമതല നിർവ്വഹിക്കുന്നതിന്. ഓരോ വികാരിമാർ, ഓരോ ട്രസ്റ്റിമാർ, ഓരോ സെക്രട്ടറിമാർ കൂടാതെ 9 വീതം കമ്മിറ്റി അംഗങ്ങളെയും തെരഞ്ഞെടുക്കുന്നു. ഇപ്രകാരം തെരഞ്ഞെടുക്കപ്പെട്ട 24 അംഗങ്ങൾ ഉൾപ്പെട്ട മാനേജിംഗ് കമ്മിറ്റിയാണ് ട്രസ്റ്റിന്റെ ഭരണം നിർവഹിക്കുന്നത്. മൂന്നുവർഷമാണ് കമ്മിറ്റിയുടെ കാലാവധി. കമ്മിറ്റിയുടെ യോഗം മാസംതോറും ആദ്യം വരുന്ന ഞായറാഴ്ച ഉച്ചയ്ക്കുശേഷം പള്ളിയിൽ വെച്ച് കൂടേണ്ടതും സെക്രട്ടറിമാർ യോഗ നോട്ടീസ് നടത്തുകയും നോട്ടീസിൽ വിഷയ നിർണ്ണയം ചെയ്തിരിക്കേണ്ടതുമാണ്. നോട്ടീസിൽ ഉൾപ്പെട്ടിട്ടില്ലാത്ത വിഷയങ്ങൾ ആലോചിച്ച് തീരുമാനിക്കുന്നതിന് ഭരണസമിക്ക് അവകാശമില്ലാത്തതുമാകുന്നു. ആണ്ടവസാനം ട്രസ്റ്റ് അംഗങ്ങളുടെ യോഗം (പൊതുയോഗം) വിളിച്ചുകൂട്ടി വരവു ചെലവു കണക്കുകൾ വായിച്ച് പൊതുയോഗം അംഗീകരിക്കേണ്ടതുമാണ്. 18 വയസ്സു പൂർത്തിയായ പുരുഷന്മാർക്കും സർവ്വകലാശാലാ ബിരുദമുള്ള സ്ത്രീകൾക്കും പൊതുയോഗത്തിൽ സംബന്ധിക്കാവുന്നതാണ്.

മദ്ധ്യതിരുവിതാംകൂറിലെ മുഴുവൻ ക്രൈസ്തവരുടെയും മാതൃദേവാലയമായി തിരുചെങ്ങന്നൂർ മാതാപ്പള്ളി അതിന്റെ പ്രൗഢിയും പാരമ്പര്യവും, പഴമയും മനോഹാരിതയും കാത്തുസൂക്ഷിച്ച് സംരക്ഷിച്ചു വരുന്നു. നമ്മെ വഴി നടത്തുന്ന പരിശുദ്ധ ദൈവമാതാവിന്റെ മദ്ധ്യസ്ഥതയും മാർ ഈവാനിയോസ് പിതാവിന്റെ പ്രാർത്ഥനയും സഹായകമാകട്ടെയെന്ന പ്രാർത്ഥനയോടെ ഉപസംഹരിക്കട്ടെ.

# ചെങ്ങന്നൂർ കത്തീഡ്രൽ അന്നും ഇന്നും

*കത്തീഡ്രൽ യുവജനപ്രസ്ഥാന മീഡിയാവിംഗ്*

ചെങ്ങന്നൂരിന്റെ നെറുകയിൽ തിലകക്കുറിയായി എന്നെന്നും പരിലസിക്കുന്ന ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളി, കെട്ടിലും മട്ടിലും അതിന്റേതായ പൗരാണികത ഇന്നും കാത്ത് പരിപാലിക്കുന്നു എന്നുള്ളത് വളരെ ശ്രദ്ധേയമാണ്.

19-ാം നൂറ്റാണ്ടിന്റെ അവസാനഘട്ടത്തിൽ സഭയിൽ ഉണ്ടായ നവീകരണപ്രസ്ഥാനം മൂലം ചെങ്ങന്നൂർ പള്ളിയിലും രണ്ടു കക്ഷികൾ രൂപം കൊള്ളുകയും വിശ്വാസികൾ രണ്ട് പക്ഷമായി പ്രവർത്തിക്കുകയും സിവിൽ വ്യവഹാരങ്ങളിൽ ഏർപ്പെടുകയും ചെയ്തു. തുടർന്ന് കൊല്ലവർഷം 1053 ചിങ്ങമാസം 22-ാം തീയതി ഇരുകക്ഷികളും തമ്മിൽ പള്ളിയുടെ ഭാവി ഭരണത്തിന് ഒരു ഉടമ്പടി ഉണ്ടാക്കുകയും കൊല്ലം ജില്ലാ സിവിൾ കോടതി അംഗീകാരം നൽകുകയും ചെയ്തു. എന്നാൽ ഇരുകക്ഷികളുടെയും ആരാധനാ സൗകര്യം ഇതിടനാൽ ഹനിക്കപ്പെട്ടു എന്നത് ഒരു ചരിത്ര സത്യമാണ്. തന്മൂലം ഇരുകക്ഷികളും അവരവരുടേതായ ദേവാലയങ്ങൾ നിർമ്മിക്കുന്നതിന് ഇടയായി.

യാക്കോബായ വിഭാഗത്തിന്റെ മുൻപന്തിയിൽ പ്രവർത്തിച്ചിരുന്ന പൂവത്തൂർ പുത്തൻപുരയിൽ ചാണ്ടി യാക്കോബ് കത്തനാർ തങ്ങളുടെ പഴയസുറിയാനി പള്ളിയിലെ (മാതാപ്പള്ളി) ഒന്നിടവിട്ട ആഴ്ചകളിലെ ആരാധനാ സൗകര്യം നിലനിർത്തിക്കൊണ്ട് സ്വന്തമായ ദേവാലയം നിർമ്മിക്കുന്നതിന് ആലോചിച്ച് ഉറച്ച് നിന്നതിന്റെ ഫലമായി മാസത്തിലെ എല്ലാ ഞായറാഴ്ചകളിലും തുടർച്ചയായുള്ള ആരാധനാ സൗകര്യം ഉറപ്പാക്കുന്നതിന് തീയ്ക്കടുത്ത മാർ ഇഗ്നാത്തിയോസിന്റെ നാമത്തിൽ മാതാപള്ളിയോട് ചേർന്ന് മുണ്ടൻകാവ് വാർഡിൽ സ്ഥാപിച്ച ദേവാലയമാണ് ചെങ്ങന്നൂർ "ചെറിയപള്ളി" "സെന്റ് ഇഗ്നാത്തിയോസ് പള്ളി" ഇപ്രകാരം ചെറിയപള്ളിയിലെ ഇന്നത്തെ ഓർത്തഡോക്സ് അംഗങ്ങളുടെ പാരമ്പര്യം പഴയ സുറിയാനി പള്ളിയിൽ നിന്ന് ആരംഭിക്കുന്നു. പ്രസ്തുത ദേവാലയത്തിന് ദിവംഗതനായ പുന്നൂസ് റമ്പാൻ കൊല്ലവർഷം 1085 കന്നി മാസം 12-ാം തീയതി ശിലാസ്ഥാപനം നടത്തി. 1112 കന്നി മാസം 12-ാം തീയതി കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും പുത്തൻകാവ് ഗീവർഗ്ഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ സഹകാർമ്മികത്വത്തിലും ഈ ദേവാലയം കൂദാശ ചെയ്തു. ഇടവക വികാരിയായി 1910 മുതൽ 1918 വരെ പ്രവർത്തിച്ച ദിവ്യശ്രീ പൂവത്തൂർ യാക്കോബ് കത്തനാർ ഇടവകയെ ഉത്കർഷതയിലേക്ക് വളർത്തുന്നതിന് ചുക്കാൻ പിടിക്കുകയുണ്ടായി. തുടർന്നുള്ള





6 ദശകങ്ങളിൽ വികാരിയായിരുന്ന ദിവ്യശ്രീ പീലിപ്പോസ് കത്തനാരുടെ കാലത്ത് ഈ ദേവാലയത്തിന് അഭൂതപൂർവ്വമായ വളർച്ച ഉണ്ടായി. തുമ്പമൺ ഭദ്രാസനത്തിന്റെ ഭാഗമായിരുന്ന ഈ ദേവാലയം ഇക്കാലത്ത് ചെങ്ങന്നൂർ ഭദ്രാസനത്തിലേക്ക് മാറ്റപ്പെടുകയും ഭദ്രാസനത്തിലെ തലപ്പള്ളിയായി ഉയരുകയുമുണ്ടായി. പിൽക്കാലത്ത് വികാരിമാരായി എത്തിയ ശ്രേഷ്ഠരായ വൈദീകരുടെ നേതൃത്വം ഇടവകയുടെ വളർച്ചയ്ക്ക് കൂടുതൽ പ്രയോജനപ്പെട്ടിട്ടുണ്ട്. കാലപ്പഴക്കംമൂലം പള്ളിക്ക് ഉണ്ടായ കേടുപാടുകൾ പരിഹരിക്കുന്നതിന് 1991 ൽ ഭാഗികമായി പുനരുദ്ധാരണ പണികൾ നടത്തുകയും 1992 മാർച്ച് 6, 7 തീയതികളിൽ ദേവാലയത്തിന്റെ പുനഃപ്രതിഷ്ഠ നടത്തുകയും അന്നത്തെ വികാരിയായിരുന്ന ദിവ്യശ്രീ കെ. എം. ചെറിയാനച്ചന്റെ കാലത്ത് ദേവാലയം മലങ്കര സഭയിലെ ഒരു കത്തീഡ്രലായി ഉയർത്തപ്പെടുകയും ചെയ്തു. വീണ്ടും കാലം ചെന്നപ്പോൾ ദേവാലയത്തിന് സാരമായ കേടുപാടുകൾ സംഭവിച്ചതിനാലും കാലത്തിനനുയോജ്യമായ ആവശ്യകതയും പരിഗണിച്ച് കൂടുതൽ വലുപ്പത്തിൽ ആധുനിക വാസ്തുശില്പ സൗകര്യത്തോടുംകൂടി ദേവാലയ പുനഃപ്രതിഷ്ഠാ കർമ്മം പരിശുദ്ധ കാതോലിക്കാ ബാവാ മോറാൻ മോർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ നിർവ്വഹിക്കപ്പെട്ടു.

2004 ഡിസംബർ 2-ാം തീയതി വി. കുർബ്ബാനാന്തരം അഭിവന്ദ്യ പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത ദേവാലയ നിർമ്മാണം ഉദ്ഘാടനം ചെയ്തു. ഇക്കാലഘട്ടത്തിൽ വികാരിയായി സേവനം അനുഷ്ഠിച്ചു വന്ന ദിവ്യശ്രീ രാജൻ വർഗ്ഗീസച്ചന്റെ നിസ്വാർത്ഥ സേവനം കയ്യും മെയ്യും മറന്നുള്ള പ്രവർത്തനങ്ങളും ഉദ്ബോധനങ്ങളും ഏവരും കണ്ടറിഞ്ഞിട്ടുള്ളതാണ്. അഭംഗുരമായ ആ പ്രവർത്തനശൈലി ദേവാലയപൂർത്തീകരണം വരെ തുടർന്നു. അച്ചനോടുള്ള ഈ ഇടവകയുടെ കടപ്പാട് വർണ്ണനാതീതമാണ്. അങ്ങനെ ദൈവകൃപയാൽ പുതിയ കത്തീഡ്രലിന്റെ കൂദാശകർമ്മം 2009 ഓഗസ്റ്റ് 28, 29 തീയതികളിൽ പരിശുദ്ധ മോറാൻ മാർ ബസേലിയോസ് ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ തൃക്കരങ്ങളാൽ നടത്തപ്പെട്ടു.

ഈ ദേവാലയ നിർമ്മാണ കാലഘട്ടം ഇടവകയുടെ ചരിത്രത്തിലെ ഒരു സുപ്രധാന ഏടുകൾക്ക് നാന്ദികുറിച്ചു. ദൈവത്തിന്റെ വലിയ കരുണയാൽ ഒരു പണിയുമായി ബന്ധപ്പെട്ട യാതൊരു ബുദ്ധിമുട്ടും ഉണ്ടായില്ല എന്നു മാത്രമല്ല; ഇടവക നിർമ്മാണം സ്തംഭിപ്പിക്കാതെ ഒരു പുതിയ സ്കൂൾ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ സ്കൂൾ സ്ഥാപിതമായി. കൂടുതൽ വസ്തു സമ്പാദിക്കുവാൻ സാധിച്ചു. അർഹതപ്പെട്ടവർക്ക് ഭവനനിർമ്മാണം, വിവാഹസഹായം തുടങ്ങിയ നന്മകൾ ചെയ്യുന്നതിനും സാധ്യമായിട്ടുണ്ട്.

കേവലം മുളംകൂട്ടിൽ പണിത് ഓലമേഞ്ഞ് മൺതറയുമായി സ്ഥാപിച്ച ചെങ്ങന്നൂർ ചെറിയപള്ളി വളർച്ചയുടെ പടവുകൾ ചവുട്ടി ഒരു വലിയ കത്തീഡ്രലായി പുനർജനിച്ചു. ഇന്ന് ഇടവക വികാരി ബഹു. സ്റ്റീഫൻ വർഗ്ഗീസ് അച്ചന്റെ നേതൃത്വത്തിൽ സണ്ടേസ്കൂൾ, യൂത്ത്മൂവ്മെന്റ്, ക്വയർ, ബാലികാ-ബാലസമാജങ്ങൾ, എം.ജി.ഒ.സി.എം., പ്രാർത്ഥനായോഗങ്ങൾ, സ്ത്രീ സമാജങ്ങൾ തുടങ്ങിയ യൂണിറ്റുകളുടെ പ്രവർത്തനം സജീവമായി തുടരുന്നു. ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഏറ്റവും മികച്ച യൂണിറ്റായി എ+ നേടാൻ കഴിഞ്ഞു എന്നത് ഇക്കാലഘട്ടത്തിലെ ഒരു സുപ്രധാന നേട്ടമാണ്. എല്ലാ ബുധനാഴ്ചകളിലും വൈകിട്ട് 5.30 നുള്ള സെന്റ് ഇഗ്നേഷ്യസ് നൂറോനയുടെ മദ്ധ്യസ്ഥതയിലുള്ള പ്രാർത്ഥന ഏറ്റവും അനുഗ്രഹകരമാണ്.

ഇത്തരുണത്തിൽ 2 ദിനവൃത്താന്തം 7:15 "ഈ സ്ഥലത്ത് കഴിക്കുന്ന പ്രാർത്ഥനയ്ക്ക് എന്റെ കണ്ണ് തുറന്നിരിക്കുകയും എന്റെ ചെവി ശ്രദ്ധിച്ചിരിക്കുകയും ചെയ്യും എന്ന വചനത്തിന്റെ മുന്നിൽ നിന്നുകൊണ്ട് ഈ പുതിയ ദേവാലയം ഈ സ്ഥലത്ത് ഒരു കെടാവിളക്കായി ശോഭിച്ച് ക്രിസ്തീയ സാക്ഷ്യത്തിലൂടെ ദേശത്തിന്റെ ബഹുമുഖമായ വളർച്ചയ്ക്ക് ഉതകുവാൻ ഇടയാകട്ടേ എന്ന് പ്രാർത്ഥിക്കുന്നു.



# കലാലയ രാഷ്ട്രീയം അതിര് കടക്കുന്നോ?

ഇന്നത്തെ കലാലയ രാഷ്ട്രീയം അതിര് കടക്കുന്നോ എന്നൊരു ചോദ്യമാണ് ഇവിടെ ഉത്ഭവിക്കുന്നത്. കലാലയങ്ങളിലൂടെ പഠിച്ചിറങ്ങുന്നവർ രാജ്യത്തിന്റെ കാതലും കാവലും ആകേണ്ടവനാണ്. സഹപാഠി എന്നുള്ളത് സഹോദര തുല്യം ആകേണ്ടത് ആവുമ്പോൾ അതേ സഹപാഠികൾ വ്യത്യസ്തരാഷ്ട്രീയത്തിലേക്കു ചുവടുവെക്കുമ്പോൾ അവർ ആജന്മ ശത്രുക്കളായി പടക്കളത്തിലെ പോരാളികളെപോലെ കലാലയങ്ങളിൽ അഴിഞ്ഞാടുകയാണ്. മാതാപിതാക്കളുടെ ശിക്ഷണവും ഉപദേശങ്ങളോടൊപ്പം കലാലയങ്ങളുടെ ഉരുത്തിരിയുന്ന വ്യക്തിത്വ വികസനമാണ് ഓരോ വ്യക്തിയുടെയും നാളെകളിലേക്കുള്ള ചുവടുവെപ്പ്.

അവിടെനിന്ന് ചുവടുവെച്ച് ചുവട് വെച്ച് മുന്നേറേണ്ടവർ തമ്മിൽതല്ലി തലതല്ലി പൊട്ടിക്കുമ്പോൾ ചിലപ്പോഴൊക്കെ ജീവൻ തന്നെ അപകടത്തിൽ ആകുമ്പോൾ അവർ എന്തിനാണോ കലാലയങ്ങളിലേക്ക് പോയത് എന്ന് വിസ്മരിച്ചുകൊണ്ട് കലാപ ശാലകളിലെ അംഗങ്ങളെപ്പോലെ അവർ പെരുമാറുന്നു.

ഓരോകുടുംബത്തിന്റെയും സമൂഹത്തിലെയും രാജ്യത്തിലെയും യുവജനതയിൽ ആണ് അതിന്റെ നിലനിൽപ്പ്. ഏതൊക്കെ രാജ്യങ്ങളിലും മേഖലകളിലും യുവജനത തെറ്റിപ്പോകുന്നോ അവയെല്ലാം പരാജയത്തിന്റെ പടുകുഴിയിലേക്ക് ചെന്നു ചേരുകയാണ്.

കലാലയങ്ങളിലെ രാഷ്ട്രീയത്തിനുള്ള അനുമതി നൽകിയ നമ്മുടെ ഭരണകർത്താക്കൾ നല്ല ഉദ്ദേശത്തോടുകൂടിയാണ് അതിന് തുടക്കം കുറിച്ചത്. എന്നാൽ അതെല്ലാം മാറ്റുന്ന രീതിയിലാണ് ഇന്നത്തെ കേരളത്തിലെ കലാലയ രാഷ്ട്രീയം. അനുമതി നൽകിയ ഭരണകർത്താക്കൾ ആഗ്രഹിച്ചത് രാജ്യത്തിന്റെ





ടോം കോശി
(ട്രഷറർ, കത്തീഡ്രൽ
യുവജനപ്രസ്ഥാനം)

ഭരണകർത്താക്കൾ ആകേണ്ട യുവജനത കലാലയ രാഷ്ട്രീയത്തിലൂടെ അഭ്യസിച്ച് മികച്ച ഭരണപരിചയം നേടി രാജ്യത്തിന്റെ ചുക്കാൻ അവരുടെ കയ്യിലേക്ക് എത്തുമ്പോൾ അവരിലൂടെ രാജ്യം പുരോഗതിയിലേക്ക് നീങ്ങും എന്നുള്ള പ്രത്യാശയാണ് അവർക്ക് ഉണ്ടായിരുന്നത്. ഇതെല്ലാം ചില കുൽസിത സ്ഥാപിത താല്പര്യക്കാരുടെ വ്യക്തിപരമായ കാര്യങ്ങൾക്ക് ഇന്നത്തെ യുവജനതയെ കൂട്ടിക്കൊടുത്ത് യുവജനതയെ തന്നെ അധപതനത്തിലേക്കും അന്ധകാരത്തിലേക്ക് നീക്കുവാൻ അവരറിഞ്ഞോ അറിയാതെയോ ചെയ്യുന്ന വലിയൊരു അപരാധം തന്നെയാണ്.

മുൻകാലങ്ങളിൽ കലാലയ രാഷ്ട്രീയം ആശയപരമായിരുന്നു. സമൂഹത്തിലെയും രാജ്യത്തിൽ നിലനിന്നിരുന്ന തിന്മകൾക്ക് എതിരെയും തെറ്റുകൾക്കെതിരെയും അവർ പോരാടി വിജയം കൈവരിച്ചത് ഒരുപാട് കാര്യങ്ങൾ എടുത്തു പറയേണ്ടവയുണ്ട്. അവരിൽ പലരും രാജ്യത്തിന്റെ ഭരണാധികാരികൾ ആകുകയും ഭരണാധികാരികളാരും മറ്റു മേഖലകളിലും മുൻനിരയിൽ വന്നു എന്നുള്ളത് ശ്രദ്ധേയമായ കാര്യമാണ്. അക്രമ രാഷ്ട്രീയത്തിന് മുൻഗണന നൽകി ആശയപരമായ രാഷ്ട്രീയം അറബിക്കടലിൽ തള്ളി മുന്നോട്ടുപോവാനാണ് നാലുപതിറ്റാണ്ടായി കേരളത്തിലെ രാഷ്ട്രീയ പാർട്ടികളുടെ ചട്ടുകവുമായി മാറേണ്ടിവന്ന യുവജനതയുടെ അവസ്ഥ. കാലങ്ങൾ കഴിയും തോറും കലാലയത്തിലെ അക്രമരാഷ്ട്രീയത്തിന്റെ തീവ്രത കൂടിക്കൂടി എല്ലാ സീമകളെയും ലംഘിക്കുന്ന തരത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുകയാണ്. ഈ സാഹചര്യത്തിലാണ് കേരളത്തിലെ യുവത്വം വിദേശരാജ്യങ്ങളിലേക്ക് കുടിയേറി പാർത്തു കൊണ്ടിരിക്കുന്നത്. സ്വന്തം നാട്ടിലെയും വീട്ടിലെയും രാജ്യത്തിലെയും സ്വതന്ത്ര വായു ആവോളം ആസ്വദിക്കാൻ ആഗ്രഹിക്കുന്ന ഒരു യുവജനത ഏറെ നെടുവീർപ്പുകളോടാണ് രാജ്യം വിട്ടു പോകുന്നത്. ഈ സാഹചര്യം വലിയൊരു വിപത്തിലേക്കാണ് നമ്മുടെ രാജ്യത്തെ കൊണ്ടു പോയിക്കൊണ്ടിരിക്കുന്നത്. അതിവിദൂരമല്ലാതെ കേരളം ഒരു വയസ്സൻ ക്ലബ്ബായി മാറിക്കൊണ്ടിരിക്കുകയാണ്. സ്വന്തം രാജ്യത്തെ വിട്ടോടി പോകേണ്ടവരുടെ മാനസികാവസ്ഥ ആ രാജ്യങ്ങളിൽ അകപ്പെട്ടവരെ നേരിൽകണ്ട് ചോദിക്കുമ്പോൾ മാത്രമേ അറിയുകയുള്ളൂ. അതേസമയം തന്നെ ഇങ്ങ് നാട്ടിൽ ഏറെ സ്വപ്നങ്ങളും ആഗ്രഹങ്ങളുമായി അവരുടെ മാതാപിതാക്കൾ വീണ്ടും കാണാം എന്നുള്ള വലിയ പ്രതീക്ഷയില്ലാത്ത മോഹവുമായി സ്നേഹ ഭവനങ്ങളിലോ സ്വന്തം വീട്ടിലോ ജീവിതം തള്ളി നിൽക്കുന്നു.

ഈ സാഹചര്യത്തിലാണ് യുവത്വം അതിന്റെ പൂർണ്ണതയിലേക്ക് എത്തേണ്ടത്, തെറ്റുകൾ ചൂണ്ടിക്കാണിച്ച് തെറ്റ് തിരുത്തേണ്ട യുവത്വം പലപ്പോഴും തെറ്റുകളിലേക്ക് ഇറങ്ങിച്ചെല്ലുകയാണ്. ഊർജ്ജസ്വലതയോടെ, മത്സരബുദ്ധിയോടെ വിദ്യാഭ്യാസത്തിനും മുൻഗണന നൽകി ബാഹ്യ ഇടപെടലുകൾ ഇല്ലാതെ രാഷ്ട്രീയ അതിപ്രസരങ്ങൾക്ക് വഴിവെക്കാതെ ആദർശ രാഷ്ട്രീയം കലാലയങ്ങൾ നടപ്പിലാക്കി സമൂഹത്തിലേക്ക് ഇറങ്ങിച്ചെന്ന് നാളെയുടെ വാഗ്ദാനങ്ങൾ ആയി തീരേണ്ടതാണ്.
















## പഴയകാല ചിത്രങ്ങൾ






# എഴുന്നേൽപ്പീൻ നമുക്ക് പോകാം

## (വി. മർക്കോസ് 14:42)



*സോന വർഗ്ഗീസ്*

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരകാലത്ത് തന്റെ ചുറ്റുമുണ്ടായിരുന്ന ജനസമൂഹത്തിന് വിവിധങ്ങളായ ആഹ്വാനങ്ങൾ യേശു നൽകിയിട്ടുണ്ട്. എന്നത് പുതിയനിയമ സുവിശേഷങ്ങളിൽ നമുക്ക് കാണുവാൻ കഴിയും. അതിൽ എടുത്തുപറയാവുന്നവയാണ് യേശു തന്റെ ശിഷ്യന്മാർക്ക് നൽകിയിട്ടുള്ള ആഹ്വാനങ്ങളും ഉപദേശങ്ങളും വിവിധ ജീവിത സാഹചര്യങ്ങളിൽ വളർന്ന ശിഷ്യന്മാരെ, വിശുദ്ധ സഭയെ ലോകമെമ്പാടും വളർത്തുവാനും നിത്യജീവിന്റെ സുവിശേഷം സർവ്വജനങ്ങളിലും എത്തിക്കുന്നതിനും പ്രാപ്തരാക്കിയത് യേശുവിന്റെ വിവിധങ്ങളായ ഉപദേശങ്ങളും ആഹ്വാനങ്ങളുമാണെന്ന് നിസംശയം പറയുവാൻ കഴിയും.

യേശുക്രിസ്തുവിന്റെ കുരിശുമരണത്തിന് തൊട്ടുമുമ്പ് ശിഷ്യന്മാർക്ക് നൽകിയ ആഹ്വാനമാണ് "എഴുന്നേൽപ്പിൻ നമുക്ക് പോകാം". അന്ത്യഅത്താഴത്തിനും, വി. കുർബ്ബാന സ്ഥാപനത്തിനും ശേഷം യേശു തന്റെ ശിഷ്യന്മാരെക്കൂട്ടി ഗസ്തമനാ തോട്ടത്തിലേക്ക് പോയി. യേശു തനിക്ക് വരുവാനിരിക്കുന്ന പീഡാനുഭവങ്ങളെ ഓർത്ത് വ്യാകുലപ്പെടുന്ന നിമിഷങ്ങൾക്കാണ് ഗസ്തമന സാക്ഷ്യം വഹിച്ചത്.

ഉണർന്നിരുന്ന് പ്രാർത്ഥിക്കണമെന്ന് രണ്ടു പ്രാവശ്യം തുടർച്ചയായി ആവശ്യപ്പെട്ടത് ഉൾക്കൊള്ളാതെ ഉറങ്ങിക്കൊണ്ടിരുന്ന പ്രിയശിഷ്യന്മാരോട് യേശു പറയുന്നു "നിങ്ങൾ ഉറങ്ങിയത് മതി, സമയമായി, മനുഷ്യപുത്രൻ പാപികളുടെ കൈകളിൽ ഏൽപ്പിക്കപ്പെടുവാൻ പോകുന്നു. എഴുന്നേൽപ്പിൻ നമുക്ക് പോകാം. ഇതാ എന്നെ ഒറ്റിക്കൊടുക്കുന്നവൻ അടുത്തെത്തിയിരിക്കുന്നു".

എഴുന്നേൽപ്പിൻ നമുക്കു പോകാം എന്നത് കാലികപ്രസക്തിയുള്ള ഒരു ആഹ്വാനമായി നമുക്ക് കാണാം. രണ്ട് വ്യത്യസ്ത തലങ്ങളിൽ ഈ ആഹ്വാനത്തെ നിർവ്വചിക്കുവാൻ കഴിയും. ഒന്ന് അശുഭകരമായ സാഹചര്യത്തിൽ അകപ്പെടാവുന്ന ഒരു കൂട്ടത്തെ അതിൽ നിന്ന് രക്ഷപ്പെടുത്തുന്നതിനുള്ള ആഹ്വാനം. രണ്ടാമത്തേത് എന്തെങ്കിലും ശുഭകാര്യത്തിന് ചെയ്യുവാൻ ധൈര്യമില്ലാതെ മടിച്ചു നിൽക്കുന്ന ഒരു സമൂഹത്തിന് മുന്നോട്ടുപോകുവാൻ ഊർജ്ജം പകരുന്ന ആഹ്വാനം.

യുവജനങ്ങളുടെ വിവിധ പ്രവർത്തന മേഖലകളിലും ഈ ആഹ്വാനത്തിന് വലിയ സ്ഥാനമുണ്ട്. മയക്കുമരുന്നുപോലെ സമൂഹത്തിൽ അസ്ഥിരതയുണ്ടാകുന്ന സൗഹൃദവലയങ്ങളിൽ നിന്ന് സ്വയം വിട്ടുനിൽക്കുവാനും, സുഹൃത്തുക്കളേയും സഹോദരങ്ങളെയും അതിൽ നിന്നും അകറ്റുവാൻ പ്രതിബദ്ധതയുള്ള ഒരു മാർഗ്ഗദർശി ആകുവാനും നമ്മൾ ശ്രമിക്കേണ്ടതാണ്. അത്തരം സാമൂഹിക വിപത്തുകൾ സൃഷ്ടിക്കുന്ന ഇടങ്ങളിൽ നിന്നും എഴുന്നേൽപ്പീൻ നമുക്ക് പോകാം, ക്രിയാത്മകമായി ചിന്തിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുന്ന ഇടങ്ങളിലേക്ക് മാറാമെന്ന് ആർജ്ജവത്തോടെ ആഹ്വാനം ചെയ്യുവാൻ നമുക്കും കഴിയണം. അതുപോലെ തന്നെയാണ് ജീവിതത്തിൽ വിഷമകരമായ സാഹചര്യങ്ങളെ അഭിമുഖീകരിക്കുന്ന സഹജീവികളോട് സ്നേഹത്തോടെ, എഴുന്നേൽക്കുവാനും, ഒരുമിച്ച് നിന്ന് ആ വെല്ലുവിളികളെ ചെറുത്തു തോൽപ്പിച്ച് അതിജീവിക്കുവാനുള്ള ആഹ്വാനവും ഒരുമിച്ച് പ്രവർത്തിക്കേണ്ടുന്ന ഇടങ്ങളിൽ ശരിയായ ദിശാബോധവും പ്രചോദനവും നൽകുവാൻ ഈ ആഹ്വാനത്തിന് ശക്തിയുണ്ട്.

എഴുന്നേൽക്കുവാനും പുറപ്പെടുവാനുമൊക്കെയുള്ള ആഹ്വാനങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കുവാനും സമയോചിതമായി അത്തരം ആഹ്വാനങ്ങൾ നൽകുവാനും വി. സഭയിലെ യുവതലമുറയ്ക്ക് കഴിയട്ടെ.

# ജീവിത വഴികളിലൂടെ



ഗീവർഗ്ഗീസ് ചാക്കോ
(കത്തീഡ്രൽ ജോയിന്റ് സെക്രട്ടറി,
യുവജനപ്രസ്ഥാനം)

പ്രഭാതത്തിന്റെ നിത്യതയിൽ
ജീവിതം ഉയരാൻ തുടങ്ങുന്നു.
വിശാലമായ ആകാശത്തിന് താഴെ
ശ്വാസത്തിന്റെ ഒരു നാദമായി
ഇളം മുകുളത്തിൽ നിന്ന് പൂവിന്റെ
മധുരമായ ആലിംഗനത്തിലേക്ക്
ഓരോ നിമിഷവും പ്രിയപ്പെട്ടതാകുന്നു
ഓരോ ഹൃദയമിടിപ്പും അടയാളമാകുന്നു.
ആഴമുള്ള താഴ്‌വരയിലൂടെ
ഉയർന്ന പർവ്വതങ്ങളിലൂടെ അജ്ഞാതമായതിൽ
മറഞ്ഞിരിക്കുന്ന സത്യങ്ങൾ
ഞാൻ തേടുന്നു.



ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ

# പ്ലാറ്റിനം ജൂബിലി ഗാനം 2024



*രചന, സംഗീതം : ഷൈൻ കാടുവെട്ടൂർ*

പറന്നുയരുകെ നാം പാരിൽ മീതെ
പരന്നൊരു സാക്ഷിയാകുവാൻ
പാഥേയമായിടാം ഈ തിരുവീഥിയിൽ
അവശരാകുമീ പഥികർക്കായി (2)
നിറവോലുന്ന നാളകളെ
വരവേല്ക്കാനായി ഒരുങ്ങാം (2)
കദനങ്ങളിൽ വീണുലയുന്നതാം
മാനവർക്കായി കരമേകീടാം (2)
ധീരമായ് ധാരമായ്
വിശ്വാസത്തിൽ വിളക്കേന്തി നാം (2)
പ്ലാറ്റിനം ജൂബിലി ഏറിയനാളുകൾ
എഴുതാമിനിയും പുതിയ ഗീതികൾ (2)
സെന്റ് ഇഗ്നേഷ്യസ് ഒ.സി.വൈ.എം.
ജൂബിലി നിറവിൽ സെന്റ് ഇഗ്നേഷ്യസ്
ഒ.സി.വൈ.എം. യുവജനഗീതം (2)
ഒരു മനമോടെ, ഒരു സ്വരമോടെ
ഒ.സി.വൈ.എം. ഏറ്റുപാടും (2)
വഴിതെളിച്ച താരകങ്ങളെ
നന്ദിയോടെ പാടിടുന്നു മംഗളഗാനം (ധീരമായ്....)
വന്ദ്യ പിതാവിൻ സ്പർശനമേറ്റതാം
ഈ മൺതരികൾ പരിപാവനമായ് (2)
വിദ്വേഷത്തിൻ വൻ കോട്ടകളെ
സ്നേഹത്തിൻ പുഞ്ചിരിയാലെ തീർത്തു (2)
പൊൻപതാകയും കൈകളിലേന്തി
വിശ്വാസ പോർക്കളത്തിൽ അണിനിരന്നിടാം (2)
ധീരമായ് ധാരമായ്
വിശ്വാസത്തിൽ വിളക്കേന്തി നാം (2)
പ്ലാറ്റിനം ജൂബിലി ഏറിയനാളുകൾ
എഴുതാമിനിയും പുതിയ ഗീതികൾ (2)
സെന്റ് ഇഗ്നേഷ്യസ് ഒ.സി.വൈ.എം.
ഓർത്തഡോക്സ് സഭയുടെ പിൻഗാമികൾ (2)

# കൊച്ചു കൂട്ടുകാരുടെ കലാ പ്രകടനങ്ങൾ



Rehaa Sara George
*Cathedral Sunday School*



Hanna Joice Vipin Puthuvana
*Cathedral Sunday School*



Anna Mariam Koshy
*Cathedral Sunday School*



S. Jenisha Muruga Sree
*Cathedral School*



Rehaa Sara George
*Cathedral Sunday School*



Kenrick M Thomas
*Cathedral Sunday School*



Malaka Elice Midhun
*Cathedral School*



Aaron Issac Mathew
*Cathedral School*



Livon M Mathew
*Cathedral Sunday School*

# ആശംസകൾ

Heartfelt congratulations onreaching this incredible milestone of 75 years of dedicated service and outstanding performance. Your unwavering community and service has truly been a beacon of light and hope. Through your .... less efforts and enthusiasm, you have touched countless lives and made a lasting impact.

Your journey has been marked by resilience unity and headfast dedication to upholding the values of love, compassion and inclusivity. You reflect on this significant achievement, know that your hardwork and passion have not gone unnoticed. You have set a remarkable example for the future generations and continue to inspire all with your faith and devotion.

I wish all the best wishes and prayers for this Jubilee Souvenir Magazine to be launched under the name 'Platina' celebrating 75th year of St. Ignatious Orthodox Cathedral Youth Movement Chengannur.

***Aleena Meriya Saji***
Joint Secretary, OCYM Chengannur Diocese

യുവജനപ്രസ്ഥാനത്തിന്റെ ഭാഗമായി പ്രവർത്തിക്കുവാൻ കഴിഞ്ഞതിൽ ചാരിതാർത്ഥ്യമുണ്ട്. വരും കാലങ്ങളിൽ കൂടുതൽ ശോഭയോടെ പ്രവർത്തിക്കുവാൻ ഈ യൂണിറ്റിന് കഴിയട്ടെ. പ്ലാറ്റിനം ജൂബിലി ആശംസകൾ.

***മനു റ്റി തോമസ്***
***(കത്തീഡ്രൽ യുവജനപ്രസ്ഥാന***
***വൈസ് പ്രസിഡന്റ് 2021-*)***

കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ ഇതുവരെയുള്ള നാൾവഴികളിൽ കൂടെ സഞ്ചരിക്കാനും പ്ലാറ്റിനം ജൂബിലി കോർഡിനേറ്റർ ആയി പ്രവർത്തിക്കാൻ കഴിഞ്ഞതിലും വളരെയധികം സന്തോഷം. പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലിക്കും മുന്നോട്ടുള്ള യാത്രയിലും എല്ലാവിധ ആശംസകൾ.

***സാജൻ ജോസഫ്***
***(പ്ലാറ്റിനം ജൂബിലി കോർഡിനേറ്റർ)***

75 വർഷങ്ങൾ പൂർത്തിയാക്കുന്ന നമ്മുടെ യുവജന പ്രസ്ഥാനത്തിന്റെ ഈ മഹത്തായ യാത്രയിൽ ഭാഗമാകുവാൻ സാധിച്ചതിൽ വളരെ സന്തോഷമുണ്ട്. തുടർന്നും മികവോടെ, അഭിമാനത്തോടെ നിലകൊള്ളുവാൻ നമ്മുടെ പ്രസ്ഥാനത്തിന് സാധിക്കട്ടെ.

പ്ലാറ്റിനം ജൂബിലിക്കും, മുമ്പോട്ടുള്ള പ്രവർത്തന വഴികൾക്കും എല്ലാ വിജയാശംസളും നേരുന്നു.

***മെൽവിൻ ജോൺ മാത്യു***
***2014 - **, യൂണിറ്റ് സെക്രട്ടറി (2018-2019)***

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെയും ചെങ്ങന്നൂർ ഡിസ്ട്രിക്റ്റിന്റെയും അഭിമാനമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന് എല്ലാ അനുമോദനങ്ങളും അർപ്പിക്കുന്നു. ആരാധന, പഠനം, സേവനം എന്നീ ആപ്തവാക്യങ്ങളെ മുൻനിർത്തി വിവിധ കർമ്മപരിപാടികൾ പ്രസ്ഥാനം അനുദിനം നടത്തി വരുന്നു. യൂണിറ്റിന്റെ പ്രവർത്തനങ്ങൾക്ക് ഒരു പ്രോത്സാഹമായി ഭദ്രാസനത്തിലെ മികച്ച യൂണിറ്റുകളിൽ ഒന്നായി തിരഞ്ഞെടുക്കുവാൻ സാധിച്ചു എന്നത് അഭിമാനകരമാണ്. ചെങ്ങന്നൂർ ഡിസ്ട്രിക്റ്റിന്റെ ഒരു ഭാരവാഹി എന്ന നിലയിൽ യൂണിറ്റിന്റെ വളർച്ച നോക്കി കാണുന്നതിൽ വളരെ സന്തോഷമുണ്ട്.

തനതായ പ്രവർത്തനങ്ങൾ കൊണ്ട് എല്ലാക്കാലത്തും പിന്തുണയും കരുത്തും നൽകി കൊണ്ടിരിക്കുന്ന പ്രസ്ഥാനത്തിന് നന്ദി അർപ്പിക്കട്ടെ. പ്ലാറ്റിനം ജൂബിലിയുടെ എല്ലാ ആശംസകളും അർപ്പിക്കുന്നതിനോടൊപ്പം തുടർന്നും ശക്തമായി പ്രവർത്തിക്കുവാൻ സാധിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

***മെറിൽ ഐപ്പ് ഷാജി***
***(ചെങ്ങന്നൂർ ഡിസ്ട്രിക്റ്റ് സെക്രട്ടറി)***

യുവജനപ്രസ്ഥാന മുൻ സെക്രട്ടറിയും ഫോട്ടോഗ്രാഫർ എന്ന നിലയിൽ നമ്മുടെ യുവജനപ്രസ്ഥാനത്തിന്റെ ഊർജ്ജസ്വലമായ ഊർജ്ജവും സാധ്യതകളും പകർത്താനുള്ള ഭാഗ്യം എനിക്കുണ്ടായി. യുവജന പ്രസ്ഥാനത്തിന്റെ വളർച്ചയും സർഗ്ഗാത്മകതയും പകർത്താൻ അർഹമായ എണ്ണമറ്റ നിമിഷങ്ങളും നിറഞ്ഞ അവിശ്വസനീയമായ ഒരു വർഷം ആശംസിക്കുന്നു. നിങ്ങൾ ലോകത്തിലേക്ക് കൊണ്ടുവരുന്ന പുഞ്ചിരി പോലെ!'

***ടെസിൻ ജി തോമസ്***
***(കത്തീഡ്രൽ യുവജനപ്രസ്ഥാന***
***സെക്രട്ടറി 2021-2023)***

ഏറെ അഭിമാനം,

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ ഭാഗമാകുവാൻ എനിക്ക് സാധിച്ചതിൽ.

നന്മകളാൽ സമൃദ്ധമായ നല്ല പ്രവർത്തനങ്ങളിലൂടെ സഭയ്ക്കും സമൂഹത്തിനും ഈ യൂണിറ്റ് ഒരു മുതൽക്കൂട്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു.

***ടോം കോശി***
***(യുവജനപ്രസ്ഥാന ട്രഷറർ)***

16ാം വയസ്സുമുതൽ ഒരു സജീവപ്രവർത്തകനായി യുവജനപ്രസ്ഥാനത്തിൽ പ്രവർത്തിക്കുവാൻ സാധിച്ചതിൽ ഏറെ സന്തോഷവും അതോടൊപ്പം ജൂബിലി വർഷത്തിൽ ഒരു കമ്മിറ്റി മെമ്പറായി പ്രവർത്തിക്കുവാൻ സാധിച്ചതിൽ ഏറെ അഭിമാനവുമുണ്ട്. പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന് എന്റെ എല്ലാവിധമായ ആശംസകളും നേരുന്നു.

***ജെബിൻ റ്റി മാത്യു***
***(കമ്മിറ്റിയംഗം 2021-2025)***

പരിശുദ്ധ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ മികച്ച യുവജനപ്രസ്ഥാനങ്ങൾ പ്രവർത്തിക്കുന്ന ചെങ്ങന്നൂർ ഭദ്രാസനത്തിലെ പൗരാണിക ദേവാലയമായ ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ ദേവാലയത്തിലെ യുവജന പ്രസ്ഥാനം 75 വർഷങ്ങൾ പിന്നിടുന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

ആരാധന, പഠനം, സേവനം എന്നീ മേഖലകളിൽ സഭയ്ക്കും സമൂഹത്തിനും വിവിധ മേഖലകളിലൂടെ കൈത്താങ്ങലുകൾ നൽകുവാൻ സഹായിച്ച ദൈവകൃപയെ നന്ദിയോടെ ഓർക്കാം. കഴിഞ്ഞ കാലങ്ങളിൽ യുവജനപ്രസ്ഥാനത്തെ സുധീരം വഴി നടത്തിയ എല്ലാ പ്രിയപ്പെട്ടവരെയും നന്ദിയോടെ ഓർക്കുന്നു. അവരുടെ കഴിഞ്ഞകാല പ്രവർത്തനങ്ങൾ പുതിയ തലമുറയ്ക്ക് ഊർജ്ജമായി തീരട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

"പ്ലാറ്റിന" എന്ന പേരിൽ പുറത്തിറക്കുന്ന ഈ മാഗസിന് ഒ.സി.വൈ.എം.ചെങ്ങന്നൂർ ഡിസ്ട്രിക്റ്റിന്റെതായ എല്ലാ ആശംസകളും പ്രാർത്ഥനകളും നേരുന്നു.

*ജൊഹാൻ ജോസഫ് പാണുവേലിൽ*
*(ഒ.സി.വൈ.എം. ചെങ്ങന്നൂർ)*

യുവജന പ്രസ്ഥാനത്തിന്റെ മുൻ സെക്രട്ടറിയായി പ്രവർത്തിക്കുവാൻ സാധിച്ചതിൽ ഏറെ അഭിമാനിക്കുന്നു. പ്ലാറ്റിനം ജൂബിലി ആശംസകൾ.

*ഷൈമസ് ഷിബു*
*യൂണിറ്റ് സെക്രട്ടറി(2017-18)*

പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ ഒരു അംഗമായി പ്രവർത്തിക്കുവാൻ സാധിച്ചതിൽ ഏറെ അഭിമാനിക്കുന്നു. വരുംകാലങ്ങളിലും കൂടുതൽ ശോഭയോടെ പ്രവർത്തിക്കുവാൻ പ്രസ്ഥാനത്തിന് സാധിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. പ്ലാറ്റിനം ജൂബിലി ആശംസകൾ.

*ജിബിൻ മാത്യു ഉമ്മൻ*
*ട്രഷറർ(2017-18)*

കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ 75ാം വാർഷികം ആഘോഷിക്കുന്ന വേളയിൽ പ്രസ്ഥാനത്തിനൊപ്പം പ്രവർത്തിക്കുവാൻ സാധിച്ചതിൽ അതിയായ സന്തോഷമുണ്ട്. ഈ നാഴികക്കല്ല് യൂണിറ്റ് പ്രവർത്തകരുടെ ശാശ്വതമായ വിശ്വാസത്തിന്റെയും, സമർപ്പണത്തിന്റെയും ഐക്യത്തിന്റെയും തെളിവാണ്. പ്ലാറ്റിനം ജൂബിലിക്കും പ്രസ്ഥാനത്തിന്റെ വരുംകാല പ്രവർത്തനങ്ങൾക്കും എല്ലാവിധ ആശംസകളും.

*ജോമോൻ വർഗീസ്*
*ജോ. സെക്രട്ടറി(2017-2018 ), മീഡിയ വിഭാഗം(2022-2025 )*

75-ാം വർഷം ആഘോഷിക്കുന്ന കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ ഭാഗമായി പ്രവർത്തിക്കുവാൻ സാധിച്ചതിൽ ഏറെ അഭിമാനമുണ്ട്. വരുംകാലങ്ങളിലും കൂടുതൽ ശോഭയോടെ പ്രവർത്തിക്കുവാൻ യുവജനപ്രസ്ഥാനത്തിന് കഴിയട്ടെ. പ്ലാറ്റിനം ജൂബിലിയുടെ എല്ലാവിധമായ ആശംസകളും നേരുന്നു.

*മൃദുൽ ഫിലിപ്പ് ഈപ്പൻ*
*മീഡിയ വിഭാഗം (2021-2025 )*

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ദേവാലയത്തിന്റെ സെന്റ്. ഇഗ്നേഷ്യസ് യുവജന പ്രസ്ഥാനത്തിന്റ 75-ാം പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന ഈ അവസരത്തിൽ പ്ലാറ്റിനം ജൂബിലി സുവനീർ പുറത്ത് ഇറക്കുന്നു എന്ന് അറിഞ്ഞതിലുള്ള അതിയായ സന്തോഷം അറിയിക്കുന്നു. ഇടവകയ്ക്കും സമൂഹത്തിനും മാതൃകാപരമായ കൂടുതൽ സേവനങ്ങൾ കാഴ്ചവെക്കുവാൻ സെന്റ് ഇഗ്നേഷ്യസ് പ്രസ്ഥാനത്തിന് ഇനിയും സാധിക്കട്ടെ എന്ന് ആശംസിക്കുന്നു.

*റോബിൻ സാമുവേൽ റോയ്സ്*
*ട്രഷറർ (ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം)*

75 വർഷങ്ങൾ പൂർത്തിയാക്കുന്ന കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ കടന്നുവന്ന വഴികളിൽ ഒരു എളിയ പ്രവർത്തകനായി പ്രവർത്തിക്കുവാൻ സാധിച്ചതിൽ ഏറെ അഭിമാനിക്കുന്നു. വരും കാലങ്ങളിലും കൂടുതൽ ശോഭയോടെ പ്രവർത്തിക്കുവാൻ പ്രസ്ഥാനത്തിന് സാധിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. പ്ലാറ്റിനം ജൂബിലി ആശംസകൾ.

*റിജു ജോൺ*
*(യുവജനപ്രസ്ഥാനം അംഗം)*

യുവജനപ്രസ്ഥാനത്തിൽ കുറച്ചുകാലം മാത്രമാണ് എനിക്ക് പ്രവർത്തിക്കാൻ സാധിച്ചത് എങ്കിലും, ആ ചുരുങ്ങിയ കാലം എന്റെ ഓർമകളിലെ മനോഹരമായ ദിനങ്ങൾ ആയി ഞാൻ ഓർക്കുന്നു. ഈ കഴിഞ്ഞ ഒരു വർഷം യുവജനങ്ങൾ നടത്തി വന്ന എല്ലാം പ്രവർത്തനങ്ങളും പ്രശംസനീയമാണ്. ദൂരെദേശത്ത് ആണെങ്കിലും എനിക്ക് സന്തോഷവും അഭിമാനവും തരുന്ന നിമിഷങ്ങൾ ആയിരുന്നു പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി വർഷത്തിൽ നടത്തപ്പെട്ടത്. പ്രസ്ഥാനാംഗങ്ങൾക്കും പ്രസ്ഥാനത്തിന്റെ വരും പ്രവർത്തനങ്ങൾക്കും എന്റെ എല്ലാവിധ ആശംസകൾ നേരുന്നു

*റിഞ്ചു എം ജോസഫ്*
*(യുവജനപ്രസ്ഥാനം അംഗം)*

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഏറ്റവും നല്ല യൂണിറ്റായി മാതൃകാപരമായി പ്രവർത്തിക്കുന്ന ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനം അതിന്റെ 75-ാം വർഷം പിന്നിടുകയാണ്. അഗതി മന്ദിരത്തിലെ അന്തേവാസികളെ എല്ലാവർഷവും സന്ദർശിക്കുകയും അന്നദാനവും വസ്ത്രവും ദാനം ചെയ്യുന്നത് എടുത്തു പറയേണ്ടതാണ്.

ഭവനരഹിതരായ പാവപ്പെട്ടവർക്ക് വീട് വെച്ച് കൊടുക്കുകയും ജീവകാരുണ്യ പ്രവർത്തനത്തിലും പരിസ്ഥിതി സംരക്ഷണത്തിലും, ഇടവകയുടെ ആത്മീയപരമായ പ്രവർത്തനത്തിലൂടെ ഇടവകയുടെ അടുത്ത തലമുറയെ വാർത്തെടുക്കുന്നതിനും യുവജനപ്രസ്ഥാനം ഒറ്റക്കെട്ടായിട്ടുള്ള പ്രവർത്തനത്തിന് എന്റെ എല്ലാ പിന്തുണയും ഞാൻ ആശംസിക്കുന്നു.

*വിപിൻ ജോസ് പുതുവന*
*(യുവജനപ്രസ്ഥാനം അംഗം)*

# ഒത്തിരി നന്ദിയോടെ....



ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ അതിന്റെ കെട്ടിലും മട്ടിലും പൗരാണികതയിലും ഒരു പടി കൂടി തെളിഞ്ഞ് പ്രശോഭിക്കുന്നത് പരമകാരുണ്യവാനായ ദൈവം തമ്പുരാന്റെ കൃപാ സഹായം ഒന്നുകൊണ്ടു മാത്രമാണ്.

നീതിബോധവും ഊർജ്ജസ്വലതയുമുള്ള യുവ പ്രതിഭകൾ നാടിനും ഏതൊരു സമൂഹത്തിനും അഭിമാനമാണ്. ആവശ്യമാണ്. അത് അവരുടെ വിവിധ കർമ്മമേഖലകളിലും അവർക്ക് എന്നെന്നും ഒരു മുതൽക്കൂട്ട് കൂടിയാണ്.

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് യുവജനപ്രസ്ഥാനം കഴിഞ്ഞ 75 വർഷമായി സ്തുത്യർഹമായ രീതിയിൽ കാലോചിതമായ പ്രവർത്തന പദ്ധതികൾ ആവിഷ്കരിക്കുകയും, ജൂബിലി വർഷത്തിൽ തന്നെ ചെങ്ങന്നൂർ കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിനെ ചെങ്ങന്നൂർ ഭദ്രാസനത്തിലെ തന്നെ ഏറ്റവും മികച്ച യൂണിറ്റായി A+ ഗ്രേഡ് നേടി തിരഞ്ഞെടുക്കപ്പെടുകയും ചെയ്തത് പ്രവർത്തനമികവിനുള്ള അംഗീകാരമാണ്. പ്ലാറ്റിനം ജൂബിലിയോടനുബന്ധിച്ച് പ്രസിദ്ധീകരിക്കപ്പെട്ട 'പ്ലാറ്റിന' ജൂബിലി സുവനീർ ഏറ്റവും ആകർഷകവും അനുഗ്രഹവുമായി തീർക്കാൻ സഹായിച്ച സർവ്വേശ്വരന് കോടാനുകോടി സ്തുതി ആദ്യമേ അർപ്പിച്ചു കൊള്ളട്ടെ.

ജൂബിലി വർഷത്തിൽ ചെങ്ങന്നൂർ കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ എല്ലാ പ്രവർത്തനങ്ങൾക്കും ചുക്കാൻ പിടിക്കുകയും, ഞങ്ങൾക്ക് എന്നുമൊരു ഊർജ്ജവും ആവേശവുമായി ഞങ്ങളെ മുന്നിൽ നിന്ന് നയിക്കുകയും ചെയ്യുന്ന ഇടവക വികാരിയും ചെങ്ങന്നൂർ കത്തീഡ്രൽ യുവജനപ്രസ്ഥാന പ്രസിഡന്റുമായ വന്ദ്യ സ്റ്റീഫൻ വർഗീസ് അച്ചനാണ്. എല്ലാ പ്രവർത്തനങ്ങൾക്കും എന്നപോലെ ഈ സുവനീറിന്റെ ആരംഭഘട്ടം മുതൽ അതിന്റെ പ്രകാശനം വരെ ബഹുമാനപ്പെട്ട അച്ചൻ എടുത്ത പ്രയത്നങ്ങൾ എടുത്തു പറയേണ്ടതു തന്നെയാണ്. വന്ദ്യ സ്റ്റീഫൻ വർഗീസ് അച്ചനോടുള്ള നന്ദിയും സ്നേഹവും രേഖപ്പെടുത്തികൊള്ളുന്നു.

ചെങ്ങന്നൂർ കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന് ഒരു 'പുനർജന്മം' നൽകി ഞങ്ങളെയെല്ലാം ഒത്തൊരുമിപ്പിച്ച്, ചെങ്ങന്നൂർ കത്തീഡ്രൽ യുവജന പ്രസ്ഥാനത്തെ ഇന്ന് ഈ കാണുന്ന നിലയിൽ എത്തിക്കുന്നതിന് കത്തീഡ്രൽ യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ശ്രീ. മനു റ്റി. തോമസ് എടുത്ത 'പരിശ്രമങ്ങൾ' വാക്കുകൾക്കതീതമാണ്. ഈ സുവനീറിന്റെ വിജയത്തിന് വേണ്ടി അകമഴിഞ്ഞ സഹായങ്ങളും പ്രവർത്തനങ്ങളും ചെയ്തു നൽകിയ ഞങ്ങളുടെയെല്ലാം ജ്യേഷ്ഠ സഹോദരൻ മനുച്ചായനോടുള്ള നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ സുവനീറിന്റെ സബ് എഡിറ്ററായി പ്രവർത്തിച്ച്, ഇതിനുവേണ്ടി നിസ്വാർത്ഥമായ സേവനങ്ങൾ ചെയ്തു നൽകിയ ശ്രീ വിപിൻ ജോസ് പുതുവനയോടുള്ള നന്ദി രേഖപ്പെടുത്തുന്നു.

എഡിറ്റോറിയൽ ബോർഡ് അംഗങ്ങളായി വേണ്ടുന്ന സഹായ സഹകരണങ്ങൾ ചെയ്തു നൽകിയ ജെബിൻ റ്റി മാത്യു, സോണി സി ഏബ്രഹാം, ടെസ്സിൻ ജി തോമസ്, സാജൻ ജോസഫ്, ഹന്ന സൂസൻ ജോസ്, ജോസ്ന സാറ വർഗീസ്, എന്നിവരോടുള്ള നന്ദിയും രേഖപ്പെടുത്തുന്നു.

യുവജനപ്രസ്ഥാന സെക്രട്ടറി, ജോയിന്റ് സെക്രട്ടറിമാർ, ട്രഷറർ, കമ്മിറ്റി അംഗങ്ങൾ, മീഡിയാവിംഗ് അംഗങ്ങൾ എന്നിവരോടുള്ള നന്ദിയും രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ സുവനീറിനെ അർത്ഥവത്താക്കുന്നതിന് ഇതിലെ ലേഖനങ്ങൾക്ക് വലിയ പങ്കുണ്ട്. പ്രധാനപ്പെട്ട ലേഖനങ്ങൾ എഴുതി നൽകിയ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ.യാക്കോബ് മാർ ഐറേനിയോസ് തിരുമേനി,ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് തിരുമേനി, ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്തയും കണ്ടനാട്

വെസ്റ്റ് സഹായ മെത്രാപ്പോലീത്തയുമായ അഭിവന്ദ്യ സഖറിയാസ് മാർ സേവേറിയോസ് തിരുമേനി എന്നീ പിതാക്കന്മാരോടുള്ള നന്ദി തൃപാദത്തിങ്കൽ സമർപ്പിച്ചു കൊള്ളുന്നു. അതോടൊപ്പം തന്നെ മറ്റ് ലേഖനങ്ങൾ എഴുതി നൽകിയ കോട്ടയം പഴയ സെമിനാരി പ്രിൻസിപ്പൽ റവ. ഫാ. ഡോ.ജോൺ തോമസ് കരിങ്ങാട്ടിൽ, യുവജനപ്രസ്ഥാനം കേന്ദ്ര – ഭദ്രാസന ഭാരവാഹികളായ വൈദിക ശ്രേഷ്ഠർ, ഇടവക പട്ടക്കാർ, ജാമാതാക്കളായ പട്ടക്കാർ, യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസന ഭാരവാഹികൾ, യുവജനപ്രസ്ഥാനം മുൻ അംഗങ്ങൾ, കത്തീഡ്രൽ യുവജനപ്രസ്ഥാന അംഗങ്ങൾ, കത്തീഡ്രൽ സൺഡേ സ്കൂൾ, കത്തീഡ്രൽ സ്കൂൾ എന്നിവയിൽ നിന്നും വളർന്നു വരുന്ന കൊച്ചു കൂട്ടുകാർ എന്നിവരോടുമുള്ള നന്ദിയും രേഖപ്പെടുത്തുന്നു.

ആശംസകൾ എഴുതി അറിയിച്ച കേരള പ്രതിപക്ഷ നേതാവ് ബഹു. ശ്രീ. വി ഡി. സതീശൻ, ഫിഷറീസ് – സംസ്കാരിക വകുപ്പ് മന്ത്രിയും ചെങ്ങന്നൂർ MLA – യുമായ ബഹു. ശ്രീ സജി ചെറിയാൻ, ആരോഗ്യ വകുപ്പ് മന്ത്രി ബഹു. ശ്രീമതി. വീണ ജോർജ്, മാവേലിക്കര MP ശ്രീ കൊടിക്കുന്നിൽ സുരേഷ്, പുതുപ്പള്ളി നിയോജക മണ്ഡലം MLA ശ്രീ. ചാണ്ടി ഉമ്മൻ എന്നിവരോടുള്ള നന്ദി രേഖപ്പെടുത്തി കൊള്ളുന്നു.

ഈ സുവനീറിലേക്ക് വേണ്ടുന്നതായ കൊമർഷ്യൽ പേജുകൾക്ക് 'ജീവൻ' നൽകിയ എല്ലാ സ്ഥാപനങ്ങളോടും, ഇടവകാംഗങ്ങളോടുമുള്ള പ്രത്യേകമായ നന്ദിയും സ്നേഹവും രേഖപ്പെടുത്തിക്കൊള്ളുന്നു.

ഏതൊരു പുസ്തകത്തിന്റെയും ആകർഷണം അതിന്റെ കവർ പേജുകളാണ്.'പ്ലാറ്റിന' – ജൂബിലി സുവനീറിനെ ഇത്രയേറെ മനോഹരമാക്കുന്നത് കത്തീഡ്രൽ യുവജനപ്രസ്ഥാന പ്രവർത്തകൻ ശ്രീ. ജോമോൻ വർഗീസിന്റെ ഡിസൈനാണ്.സുവനീറിന്റെ മറ്റ് താളുകൾ വർണ്ണം നൽകി ക്രമീകരിച്ച താരാ ഓഫ്സെറ്റ് പ്രിന്റേഴ്സിലെ ജീവനക്കാർക്കും, പ്രിന്റ് ചെയ്തു നൽകിയ ചെങ്ങന്നൂർ താരാ ഓഫ്സെറ്റ് പ്രിന്റേഴ്സിനോടുമുള്ള നന്ദി രേഖപ്പെടുത്തുന്നു.

'UNITY IS STRENGTH' എന്ന വാചകമാണ് കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ നാളിതുവരെയുള്ള വിജയങ്ങൾക്ക് കാരണം. ചിട്ടയായ പ്രവർത്തനങ്ങളോടും ചെറുതും വലുതുമായ സഹകരണത്തോടും കൂടി 'പ്ലാറ്റിന' ജൂബിലി സുവനീറിന് വേണ്ടി പ്രവർത്തിച്ച എന്റെ എല്ലാ സഹപ്രവർത്തകരോടും യുവജന പ്രസ്ഥാനത്തിന്റെ അഭ്യുദയകാംക്ഷികളോടുമുള്ള നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

നാളിതുവരെ യുവജനപ്രസ്ഥാനത്തിന് എല്ലാവിധമായ പ്രോത്സാഹനവും സഹകരണവും സ്നേഹവും നൽകിവരുന്ന എല്ലാ പ്രീയപ്പെട്ട ഇടവകാംഗങ്ങളോടുമുള്ള നന്ദിയും സ്നേഹവും രേഖപ്പെടുത്തുന്നു.

ആരാധന, സേവനം, പഠനം എന്നീ മുദ്രാവാക്യവും പീതവർണ്ണ പതാകയും ഇടനെഞ്ചിൽ ചേർത്തു വെച്ചു കൊണ്ട് 75 വർഷമായുള്ള ഞങ്ങളുടെ ജൈത്രയാത്ര വീണ്ടും തുടരുന്നു ഒപ്പം എന്നും കൂടെ നിന്ന എല്ലാ പ്രിയപ്പെട്ടവർക്കും ഈ സ്മരണിക അഭിമാനപുരസരം സമർപ്പിച്ചു കൊള്ളുന്നു.

ഏറെ സ്നേഹത്തോടെ,

*മൃദുൽ ഫിലിപ്പ് ഈപ്പൻ*
(ചീഫ് എഡിറ്റർ)



## In ever loving memory of



# T.THOMAS MANALIL

*Served St Ignatious Orthodox youth movement for 35 years, in which 25 years as vice president till 2006*

---

INSERTED BY FAMILY